പുസ്തകം ൪] [ലക്കം ൮

൧൮൯൫-൬ ൧൦൭൧ ചിങ്ങം ൩൦ നു

# മലങ്കര
# ഇടവകപത്രിക

---

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്യാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

---

## സംഗതിവിവരങ്ങൾ.

| | പുറം |
|---|---|
| വിവാഹം | ൧൧൩ |
| ഒരഭിപ്രായം (തുടൎച്ച) | ൧൧൬ |
| പുതിയപ്രസംഗഫലങ്ങൾ | ൧൧൮ |
| ഏച്ചുകെട്ടിയാൽ മുഴച്ചിരിക്കും | ൧൧൯ |
| യഹൂദിയദേശത്തെക്കുറിച്ചുള്ള ദീൎഘദൎശനനിവൃത്തിയും തൽസംബന്ധമായ ചരിത്രങ്ങളും | ൧൨൦ |
| മാർ യോഹന്നാൻശ്ലീഹായും കള്ളനും | ൧൨൨ |
| ഒരുസമാധാനം | ൧൨൪ |
| പട്ടക്കാർ പഠിപ്പിച്ചായ്കയാലുള്ള ദോഷവും തന്നിവാരണോപായവും (തുടൎച്ച) | ൧൨൬ |
| സൂചനകൾ | ൧൨൫ |

൧൦൭൦ ചിങ്ങത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ | | ക |
|---|---|---|---|---|
| വെണ്ണിക്കുളം ബ- കലമണ്ണിൽ അച്ചൻ | ,, | ൧ | ൧൪ | ൦ |
| ചെങ്ങന്നൂർ കളീക്കൽ വക്കി യോഹന്നാൻ | ,, | ൦ | ൧൪ | ൦ |
| ടി വയലിൽപ്പുരയത്തു യോഹന്നാൻ | ,, | ൧ | ൦ | ൦ |
| കുന്നംകുളം തോലത്തു പറീളു ഉതുപ്പു | ,, | ൧ | ൧൪ | ൪ |
| ടി ചെറുവത്തൂര മാത്തു ഉതുപ്പു | ,, | ൧ | ൧൪ | ൪ |
| എരമല്ലൂര് കുഴികാട്ടു കുഞ്ഞൻ | ,, | ൦ | ൧൪ | ൦ |
| കോട്ടയം തോട്ടുങ്കൽ ചുമ്മാര | ,, | ൧ | ൧൪ | ൦ |
| ,, പുരക്കത്തു കുഞ്ഞ വറുഗീസ | ,, | ൧ | ൧൭ | ൮ |
| ,, പുളിക്കൽ തരിയത | ,, | ൨ | ൦ | ൦ |
| ,, എം- തൊമ്മിവക്കീൽ | ,, | ൦ | ൧൦ | ൦ |
| ,, കൊച്ചുവളഞ്ഞാറ്റിൽ കുഞ്ഞൻ | ,, | ൧ | ൧൩ | ൮ |
| ചെങ്ങളം ഉപ്പൂട്ടിൽ യാക്കോബു കത്തനാർ | ,, | ൧ | ൧൪ | ൦ |
| പാശത്താനം പടരെത്താമ്പിൽ കുഞ്ഞൻ | ,, | ൧ | ൧൮ | ൦ |

## പരസ്യം

"ഊർശ്ലേം യാത്രാവിവരണം" എന്ന പുസ്തകം മലങ്കരയുള്ള എല്ലാ സുറിയാനിപ്പള്ളികൾക്കും ഓരോ പ്രതി ദാനമായി അയച്ചു കൊടുക്കണമെന്നുള്ള തിരുമനസ്സിലെ കല്പനപ്രകാരം അഞ്ചൽമാർഗ്ഗവും ആൾവശവും അയച്ചിരിക്കുന്നു. കിട്ടാതെയുള്ള പള്ളിക്കാരുണ്ടായിരുന്നാൽ ഉടനെ വിവരം അറിയിച്ചാൽ അയച്ചുതരുന്നതാണ.

മാനേജർ.

## നോട്ടീസു.

ഞങ്ങളുടെ വായനക്കാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടെക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആപ്പീസിൽനിന്നു രസീതു ഒപ്പും മുദ്രയും വച്ചു ശിപായി പുതുക്കാട്ടു ഉതുപ്പു കോരുള, കല്ലൂശ്ശേരി തേവലക്കരയത്തിൽ ഇട്ടുണ്ണി തോമ്മാ, തുമ്പമൺ കല്ലാലാത്തു ഗീവറുഗീസ മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കണമെന്നു വീണ്ടും ഓർപ്പിക്കുന്നു. എല്ലാവരുടെയും വീടുതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവന്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസാദ്ധ്യവും നഷ്ടവും ആണെന്നു അറിയാമെല്ലൊ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാർഗ്ഗമൊ തപാൽ മാർഗ്ഗമൊ സ്റ്റാമ്പായൊ മണിയാർഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

ഇടവക പത്രികയുടെ പുറംകടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആ വിവരങ്ങൾ ഉടനെ അറിവിച്ചുതരേണ്ടതാകുന്നു.

എന്നു മാനേജർ കറുകയിൽ വക്കി റമ്പൻ.

മലങ്കര

# ഇടവകപത്രിക

പുസ്തകം ൨] ൧൦൬൯ ചിങ്ങം [ലക്കം ൫

മംഗളം

മാറുന്ന മോദമതുകൊണ്ടു കരയ്ക്കിറങ്ങാൻ
ഏറുന്ന തോണി കടവിന്നു പരന്നു മുമ്പെ,
തെറ്റാതെ സിന്ധുവിൽ നടന്നൊരു യേശുനാഥൻ
പോററീടണം സദയചിന്ത ജനൌഘമെല്ലാം.

തൃപ്പൂണിത്തുറെ നടക്കൂൻ വക്കി

## വിവാഹം.

"വിവാഹം എല്ലാവരിലും മാനമുള്ളതും വിവാഹകിടക്ക മലിനതയില്ലാത്തതും ആകട്ടെ. എന്നാൽ വെശ്യാദോഷികളെയും വ്യഭിചാരികളെയും ദൈവം ന്യായംവിധിക്കും". എബ്രാ ൧൩-൪. വിവാഹം ദൈവത്താൽ ഏൎപ്പെടുത്തിയതും ഭൎത്താവും ഭാൎയ്യയും തമ്മിലുള്ള സംബന്ധത്തെ പൂൎത്തീകരിക്കുന്ന ഒരു വിശുദ്ധ ഉഭയസമ്മതം അതിൽ ഉൾപ്പെടുത്തിയിരിക്കുന്നതും ആകുന്നു. ഏദനിലെ കുററമില്ലായ്മ നിലയിൽ വിവാഹം കൎത്താവു ഏൎപ്പെടുത്തിയിരിക്കയാൽ വിവാഹം ആവശ്യം തന്നെ. അതു ഈ നാലുകാരണത്താൽ ആയിരിക്കണം. ൧. മനുഷ്യന്റെ ഭാഗ്യത്തിന്നു. ൨. മനുഷ്യന്റെ വൎദ്ധനവിന്നു. ൩. ദൈവീക സന്താനങ്ങൾക്കു. ൪. വെശ്യാദോഷനിവൎത്തിക്കു.

എന്നാൽ ഈ വിഷയത്തെപ്പററി ദൈവമക്കളുടെ തിരിച്ചറിവിന്നു ജ്ഞാനിയായ ശ്ലൊമോന്റെ അഭിപ്രായ പ്രകാരം "വലത്തൊട്ടൊ ഇടത്തൊട്ടൊ തിരിയാതെ" എന്നുള്ള പ്രമാണം ആസ്പദമാക്കിയല്ലം ഞാൻ പറയുന്നതിനെ നിങ്ങൾ അംഗീകരിച്ച പത്രത്തിൽ പ്രസ്താവിപ്പാൻ അപെക്ഷയുണ്ടു. ഹാ ഞാൻ ചരിഞ്ഞൊ വലത്തൊട്ടൊ ഇടത്തൊട്ടൊ മാറിയൊ മറിച്ചൊ വല്ല വികൃതഭാഷണവും യുക്തിയില്ലൊ അന്തൎഭവിപ്പിച്ചൊ പറയുന്നതായാൽ നിങ്ങൾ മാത്രമല്ല മാന്യവായനക്കാരും എന്നെ ശാസിപ്പാനും സമ്മതിക്കുന്നു.

൧. വിവാഹം നിയമിച്ചതു ദൈവം തന്നെ. ൧മൊശ ൨അ. ൭. "തമ്പുരാൻ നിലത്തിലെ പൂഴികൊണ്ടു മനുഷ്യനെ സൃഷ്ടിച്ചിട്ടു നാസികാദ്വാരങ്ങളിൽ ശ്വാസമിട്ടു അവൻ ജീവാത്മാവായി". ൧ അ. ൨൭. "ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു" (ആദാമിൽ ഹവ്വാ അന്തൎഭ

വിച്ചിരുന്നു) ൨ അ. ൧൮. "മനുഷ്യൻ ഏകനായിരിക്കുന്നതു നന്നല്ല, ഞാൻ അവന്നു ഒരു തക്ക സഹായം ഉണ്ടാക്കും" ൨ അ. ൨൧, ൨൨. ആദാമിൽ ഘനനിദ്ര വരുത്തി അവന്റെ വാരിയെല്ലിൽ ഒന്നിനെ എടുത്തു സ്ത്രീയാക്കി അടുക്കൽ വരുത്തി. ൨൪. അവർ ഒരു ജഡമായി തീരും. ഈ നിയമം പുരുഷന്നു സഹായമായിട്ടു ഏദനിൽ വച്ചു കർത്താവു നൽകിയ കുറവില്ലായ്മയുടെ വിവാഹനിലയാകുന്നു.

൨. ഒരു പുരുഷന്നു ഒരു സ്ത്രീ മാത്രം വിവാഹം ആകാം എന്നാണല്ലോ ദൈവനിയമം. ഉല്പ. ൬ അ. ൧൮. ഞാൻ എന്റെ നിയമം സ്ഥിരമാക്കും. നീയും ഭാര്യയും നിന്റെ പുത്രന്മാരും ഭാര്യമാരും പെട്ടിയിൽ കയറണം. ഈ രക്ഷിക്കപ്പെട്ടവരുടെ വിവാഹനിലയും ദൈവത്താൽതന്നെ ക്രമപ്പെടുത്തിയതായിരിക്കണമല്ലോ. കുറവാളികളായനന്തരവും വിവാഹനിലയെപ്പറ്റി നിയമിതന്മാരിൽ കുറവില്ലാത്ത ഒരു വിവാഹനിലയെ സ്പഷ്ടമായി കാണിക്കുന്നു. ഈ വകയ്ക്കു വല്ലരെസാക്ഷ്യങ്ങൾ ആവശ്യപ്പെടുന്നില്ല. സാറായും ഹാഗാറും ദൃഷ്ടാന്തം. ഉല്പ. ൨൧ അ. ൧൨. ദൈവം അബ്രാഹമിനോടു അരുളി. ആ പൈതലിനെക്കുറിച്ചും അടിമസ്ത്രീയെക്കുറിച്ചും നിന്റെ കണ്ണുകൾക്കു വ്യസനം വേണ്ടാ. സാറാ നിന്നോടു പറഞ്ഞതിലൊക്കെയും അവളുടെ ശബ്ദം കേൾക്ക. എന്തെന്നാൽ ഇസ്ഹാക്കിൽ നിനക്കു സന്തതി വിളിക്കപ്പെടും.

൩. ദൈവപുരോഹിതരുടെ വിവാഹം — ദൈവത്തിന്റെ അഭിഷേകതൈലം ശിരസ്സിൽ ഇരിക്കുന്ന പുരോഹിതവർണ്ണക്കാർ വിവാഹനിലയിൽ മേല്പെട്ടവരായിരിക്കേണ്ടതാകയാൽ അവരെ സംബന്ധിച്ചുള്ള വിവാഹനിയമം ദൈവം ആവർത്തിക്കുന്നു. ലെവി ൨൧ അ. ൬. അവർ തങ്ങളുടെ ദൈവത്തിന്റെ നാമത്തെ അശുദ്ധിയാക്കാതെ തങ്ങളുടെ ദൈവത്തിന്നു ശുദ്ധിയുള്ളവരായിരിക്കണം. എന്തെന്നാൽ കർത്താവിന്റെ ദഹനബലികളെന്ന തങ്ങളുടെ ദൈവത്തിന്റെ അപ്പത്തെ അവർ നിവേദിക്കുന്നു. ആകയാൽ അവർ ശുദ്ധിയുള്ളവരാകണം. ൭. വേശ്യാസ്ത്രീയെയും അഴിമതിക്കാരിയെയും അവർ ഭാര്യയായി പരിഗ്രഹിക്കരുത്. ഭർത്താവ ഉപേക്ഷിച്ച സ്ത്രീയെയും അരുത്. എന്തെന്നാൽ അവൻ തന്റെ ദൈവത്തിന്നു ശുദ്ധിയുള്ളവനാകുന്നു. ലെവി ൨൧ അ. ൮. നിങ്ങളെ ശുദ്ധീകരിക്കുന്ന കർത്താവായ ഞാൻ പരിശുദ്ധൻ. ൧൩. കന്യാവ്രതത്തോടുള്ള സ്ത്രീയെ മാത്രമെ അവൻ കൈക്കൊള്ളാവൂ. ൧൪. വിധവയെ ആകട്ടെ ഉപേക്ഷിക്കപ്പെട്ടവളെ ആകട്ടെ അഴിമതിക്കാരിയെ ആകട്ടെ വേശ്യയെ ആകട്ടെ അവൻ കൈക്കൊള്ളാതെ തന്റെ ജനത്തിലുള്ള ഒരു കന്യകയെ മാത്രം അവൻ കൈക്കൊള്ളണം.

൪. ദൈവകല്പന വാസ്തവമായി വഞ്ചിപ്പാൻ ശേഷിയറ്റ പുരോഹിതർക്കും ഉപശാന്തി ദൈവം നിയമിച്ചിരിക്കുന്നു. ൨൨. അവന്നു തന്റെ ദൈവത്തിന്റെ അപ്പമാകുന്ന മഹാശുദ്ധമുള്ളവയിൽനിന്നും ശുദ്ധമുള്ളവയിൽനിന്നും ഭക്ഷിക്കാം. ൨൩. എന്നാലും അവൻ തിരശ്ശീലയുടെ അടുക്കൽ പ്രവേശിക്കാതെയും ബലിപീഠത്തിന്നു അടുത്തുവരാ

തെയ്യും ഇരിക്കണം- അരുതെന്നുള്ള കല്പനയ്ക്കു അടക്കാം എന്ന അൎത്ഥം പൂൎവ്വിക കാലത്തിലും ഈ കാലത്തിലും ഇല്ലല്ലൊ- യൊബിനെപ്പോലെ ദൊഷത്തെ വിട്ടകലുന്ന ശീലഗുണമുള്ളവർ ദൈവകല്പനയെ ഉള്ളവണ്ണം വഹിക്കും. തന്നെത്തന്നെ ഈവിധം മലിനതയില്ലാതെ കാപ്പാൻ ശെഷിയററ പുരൊഹിതന്മാരെങ്കിൽ അവർ തങ്ങളുടെ സ്ഥാനനിലയിൽ ദൈവത്തെ പ്രസാദിപ്പിക്കുന്നതു ദൈവജ്ഞാനസരണമായിരിക്കും.

൭- പുതിയനിയമം പഴയനിയമത്തെ ഭേദപ്പെടുത്തുന്നുണ്ടോ ഭേദപ്പെടുത്തീട്ടുണ്ടോ എന്നുകൂടി നൊക്കാം- എല്ലാവരൊടും സമാധാനത്തെയും വിശുദ്ധിയെയും പിന്തുടരുവീൻ- വിശുദ്ധികൂടാതെ ആരും കൎത്താവിനെ കാണുകയില്ല- എബ്രാ- ൧൨. ൧൪- ൧൩. ൮- ഞാൻ ഇന്നലെയും ഇന്നും എന്നേക്കും അവൻ തന്നെയാകുന്നു. എബ്രാ ൧൪. ൪-൫- ഇവർ സ്ത്രീകളൊടു മാലിന്യപ്പെടാത്തവരാകയാൽ കന്യകമാരല്ലൊ- കുഞ്ഞാടു എവിടെപൊയാലും അവനെ ഇവർ പിൻചെല്ലുന്നവരാകുന്നു- ഇവർ ദൈവത്തിന്നും കുഞ്ഞാടിന്നും ആദ്യഫലമായി മനുഷ്യരിൽനിന്നു വീണ്ടുകൊള്ളപ്പെട്ടവർ. വെളിപ്പാടു ൧൪. ൪- ദൈവത്തിന്നും ശുദ്ധിക്കും സത്യത്തിന്നും നീതിക്കും ഒരുകാലത്തും മാററവും ഭേദഗതിയുംവരുമൊ എന്നു ഗാഢമായി മനുഷ്യൻ ആലൊചിക്കേണ്ടതത്രെ- ദൈവം ദഹിപ്പിക്കുന്ന അഗ്നിയത്രെ. എബ്രാ. ൧൨. ൨൯.

൮- വിശുദ്ധ ശ്ലീഹായായ പൌലൊസിനൊടു നമുക്കിതും സംഗതിയെപ്പററി സിദ്ധാന്തമില്ലാതെ ആലൊചിക്കാം- എന്നാൽ ആ പരിശുദ്ധൻ പറയുന്നതു- കൊറിന്തു സഭാവാസികൾ എന്നൊടു അഭിപ്രായം ചൊദിച്ചപ്പൊൾ സ്ത്രീയെ തൊടാതിരിക്കുന്നതു മനുഷ്യന്നു നന്നു. എന്നു ഞാൻ എഴുതിഅയച്ചിട്ടുണ്ടെന്നും വിശുദ്ധതിമൊഥെയുസിനൊടും വിശുദ്ധ തീത്തുസിനൊടും "ഏകഭാൎയ്യയെ മാത്രം" ദൈവകലവറക്കാർ സ്വീകരിക്കുന്നവർ ആയിരിക്കണമെന്നും ആജ്ഞാപിച്ചിട്ടുണ്ടെന്നും ചൂണ്ടികാണിക്കുന്നു- ൧ കൊരി- ൭. ൧: ൧ തീമൊഥെ- ൩. ൨: തീത്തുസ. ൧. ൬- കൊറിന്തുസ സഭയിലെ സാധാരണ ക്രിസ്ത്യാനികൾ സ്ത്രീയെ തൊടാതിരിക്കെണമെന്നു പറയുന്ന മുറയ്ക്കു ക്രിസ്ത്യാനികളുടെ മെധാവികളായ കലവറക്കാർ എത്രമെൽ ശുദ്ധതയെ പാലിക്കണമെന്നു വിശുദ്ധന്മാർ കണക്കുചെയ്യട്ടെ. എന്നാൽ പൌലൊസ പരിശുദ്ധൻ വിവാഹത്തെ മുടക്കുന്നില്ല. വെശ്യാദൊഷംനിമിത്തം വിവാഹം അനുവദിച്ചിട്ടും എല്ലാമനുഷ്യരും എന്നെപ്പൊലെ ആകണമെന്നുതന്നെ ദൃഷ്ടാന്തം കാണിക്കുന്നു എന്നുതന്നെയല്ലാ കാലം ചുരുങ്ങിയിരിക്കുന്നതുകൊണ്ടു വിവാഹ ഭാൎയ്യയുള്ളവന്റെ നില വിവാഹ ഭാൎയ്യ ഇല്ലാത്തവന്റെ നിലയിൽ ആയിരിക്കണമെന്നുകൂടി താല്പൎയ്യപ്പെടുത്തി കാണിക്കുന്നു- അതുകൊണ്ടു പരിശുദ്ധനായ ദൈവത്തൊടു അണയുന്നവൻ മാലിന്യങ്ങളൊക്കയിൽനിന്നും തന്നെ എത്രമെൽ സൂക്ഷിപ്പാനുള്ളതാകുന്നു-

എന്നാൽ ഇനി മശിഹാതമ്പുരാൻ അരുളീട്ടുള്ള തിരുമൊഴികളെയും നാം പരിശൊധിക്കെണ്ടതത്രെ- [illegible] (തുടരും)

## ഒരഭിപ്രായം. (തുടൎച്ച)

(ശ്രായിതണ്ടെൻ)

രക്ഷിക്കപ്പെട്ടുമെന്നുള്ള വിശ്വാസം ദശേന്ദ്രിയങ്ങൾക്കു വിഷയമ
ല്ലാത്തതും രക്ഷിക്കപ്പെട്ടു എന്നുള്ളതു ദശേന്ദ്രിയങ്ങൾക്കും അനുഭവമായി
ട്ടുള്ളതും ആണ. വിശ്വാസം അനുഭോഗമല്ലാത്തതും ആശ്ശ അനുഭോഗ
കാലത്തിൽ വിശ്വാസത്തിലുമല്ല. ഡേവീഡിനും ശിരസ്സിനും മൂള എന്ന
ുള്ളതില്ലയൊ. നവീകരണസമുദായത്തിൽനിന്നുമാണ അധികജനങ്ങൾ
ഈ മഹാതെറ്റിൽ ഉൾപ്പെട്ടിരിക്കുന്നതു. ഇതിന്റെ പ്രധാന സ്ഥല
ത്തുനിന്നും ഈ തെറ്റിനെക്കുറിച്ചു ഒന്നും പുറപ്പെട്ടതായി കണ്ടില്ല. സ
മ്മതമെന്നുമൊ വിസമ്മതമെന്നുമൊ ആൎക്കറിയാം. രക്ഷിക്കപ്പെട്ടാൽ
പിന്നെ സ്വൎഗ്ഗപ്രാൎത്ഥനയും പള്ളിയും പട്ടത്വവും സന്ന്യകൎമ്മവുമെന്തി
ന. ക്രിസ്തുവിന്റെ മദ്ധ്യസ്ഥത എന്തിന. ഫ്രെയാ. ഡ. വ. ഫ. തിരുവി
താംകൂറിൽ പ്രജകൾക്കു ത്രിദോഷകോപം ഇല്ലാതവരായികണ്ടാൽ പി
ന്നെ ആസ്പത്രിയും ഡോക്ടരും കൊണ്ടുള്ള പ്രയോജനമെന്ത?. രക്ഷിക്ക
പ്പെട്ടവൎക്കു ഭൂമികൊണ്ടുള്ള ഉപയോഗമെന്ത? നവീകരണത്തിന്റെ
പ്രധാനസ്ഥലത്തുനിന്നും ഡേവീഡുമായി കുറച്ചു സംസൎഗ്ഗം ഉണ്ടായതു
കൊണ്ടാണപോൽ ഈ വിളക്കത്തിന കാരണം എന്നൊരുശ്രുതി. അവി
ടെ മൌനം ദീക്ഷിക്കുന്നിടത്തോളവും വിവരം അറിയാത്തവൎക്കു ശരി
യാണെന്നും തോന്നിയേക്കാം. മുഴുവനും പാപത്തിൽ ജനിച്ചവൻ വ
ല്ലവൎക്കു ഗുണദോഷിക്കുന്നുവൊ എന്നാൎക്കും തോന്നരുതെ. ഇതൊന്നും
അറിയാത്തതുപോലെ ചിലർ ഇരിക്കുന്നു. ബിഷോപ്പുസ്ഥാനി മാന്യ
നവർകൾ കുറച്ചുനേരം അടങ്ങിയിരുന്നു എങ്കിലും വെടിപ്പായിട്ടു അറി
യാമായിരുന്നു, ചില കറുത്തച്ചന്മാരുടെയും വെള്ളത്തച്ചന്മാരുടെയും
ഉപദേഷ്ടാക്കളുടെയും രണ്ടുംകൂടിയ പുസ്തക കച്ചവടക്കാരുടെയും സ്ഥി
തി. അടയ്ക്കാമരമാകാതെ അടക്കാ കാലത്തിൽ തന്നെ ഛേദിച്ചുകളഞ്ഞു
ബുദ്ധിമാന തന്റെ സഭയെക്കുറിച്ചു കാരുണ്യവാൻ. എന്നിട്ടും ചിലർ
പാമ്പിന്റെ കൂട്ടത്തിൽ തലയും മീനിന്റെകൂട്ടത്തിൽ വാലുംകാണിച്ചു
നടക്കുന്നു. പുസ്തകക്കെട്ടു തോളിലും പ്രസംഗം വായിലുമുണ്ടു. ഫലത്തൊ
തിച്ചപ്പെട്ടുന്നില്ല. പണത്തിന്റെ ഏൎപ്പാട്ടു കിടക്കുന്നതുകൊണ്ടായിരി
ക്കാം. ആൎക്കറിയാം. ഉദരനിമിത്തം മൎക്കതിവേഷം, ഉടല്യനിമിത്തം
പ്രകൃതവേഷം, വയറുനിമിത്തം സുകൃതവേഷം, ഇങ്ങിനെ വല്ലരെത്ത
ല്ലകളെ കാണുന്നുണ്ടു. ഒരപകടം, സുറിയാനിസഭയിലെ നിത്യജീവവി
ശ്വാസത്തിൽനിന്നും മുമ്പിനാലെ പലരും തെറ്റിയും തെറ്റിച്ചും ഇം
ഗ്ലീഷുസഭയോടു ആന്തരസ്നേഹവും സുവിശേഷമെന്ന സ്വരം പുറപ്പെ
ടുവിച്ചു പിതൃധൎമ്മങ്ങളെ കഴിയുന്നമട്ടും നിഷേധിച്ചും ആചരിച്ചും ഇ
തിനെ കാണുന്നകണ്ണു സുറിയാനിസമുദായത്തിനു ഇല്ലാത്തതുപോലെ
യും ഭാവിച്ചു എങ്കിലും സാത്താൻ ഇതെല്ലാം സൂക്ഷിച്ചുകൊണ്ടു തന്നെ
യിരുന്നു. സഭാപിതാക്കൾ എന്തിനായിട്ടൊ രണ്ടിനും മൌനംദീക്ഷിച്ചി
രുന്നിരിക്കാം. ഈ സമിതിക്കു ഈ സഭയിൽ ശരിയായി വേലനോക്കിവ
ന്നതു ഇംഗ്ലീഷുപാതിരി വിദ്വാൻകുട്ടി അച്ചനും തന്റെ അനുജന്മാരായ

...ദേഷ്ടാകളും ആയിരുന്നു. ഇവരെക്കുറിച്ചുള്ള സ്നേഹം തെക്കുള്ള സുറിയാനി വീട്ടുകാൎക്ക ഒട്ടല്ലാതെയിരുന്നു. ഇതിനിടയ്ക്കു ഞായറാഴ്ച ആചരിപ്പാൻ പള്ളിക്കൂടത്തിനു തൂണും തടിയും ഇട്ടു കഴിഞ്ഞു. വിശ്വാസം കൊണ്ടു പോരയൊ എന്നുള്ള സംശയനിവൃത്തി വരാഞ്ഞതിനാൽ പള്ളിക്കൂടവും നിവൃത്തി ആയില്ല. ഇതിനിടയ്ക്കാണ ഒരു ഉപദേശിആശാനോട . . . പളനിയാണ്ടി ഡോക്ടർ പറഞ്ഞതു ഒരു പോക്കററിൽനിന്നും എടുത്തു മറെറാരുപോക്കററിൽ ഇടുന്നതെന്തിന്ന ഹിന്തുക്കളിൽ വേല ചെയ്യരുതൊ എന്നെങ്കിലും ആമഹാൻ പറകയുണ്ടായി. ഈ സന്ധുവിൽ വിദ്വാൻകുട്ടിയും സഹോദരങ്ങളും കുറച്ചു സുറിയാനി ഇംഗ്ലീഷുകാരും അവിടെനിന്നും വെളിംപാടിനാൽ ആറു സംവത്സരത്തിലേക്കായി തെററി. കുറച്ചു ഇംഗ്ലീഷിൽനിന്നും പൂൎവ്വസ്നേഹിതന്മാരായ അധികജനം സുറിയാനിയിൽനിന്നും കൂടി പാട്ടലഹള തുടങ്ങി. പിന്നെയുണ്ടാക്കിത്തീൎത്ത കാൎയ്യങ്ങളെ പറയണമെങ്കിൽ കടലാസു ധനവാന്മാർ തരേണ്ടിയിരിക്കുന്നു. ഇരിക്കട്ടെ, ഈ സ്ഥിതിയിൽ ചില വെളുത്തപാതിരിഅച്ചന്മാരും കറുത്ത പാതിരിഅച്ചന്മാരും തെക്കൊട്ടും വടക്കോട്ടും കിടന്നു ഓടുന്നതുകണ്ടു. ഇംഗ്ലീഷുകാർ തങ്ങളുടെ സഭയെക്കുറിച്ചു നല്ല താല്പൎയ്യമുള്ളവരാണ. ആരേക്കൊണ്ടും ദോഷം പറയരുതല്ലൊ. ഇതെൻപിള്ള അല്ലവാ എന്നായിരിക്കാം. സുറിയാനി സമുദായകൎത്താക്കൾ അന്നുണ്ടായിട്ടൊ ഇല്ലാഞ്ഞിട്ടൊ ആരെയുംകണ്ടില്ല. ഇതെല്ലാംകരുതികൊണ്ടിരുന്ന സാത്താനെറ ഉത്സാഹം അവന്നു നല്ലതായിരുന്നു. അവന്റെ ഇരുട്ടിനെ ഇവർ പ്രസ്താവിച്ചതും അവന്നു നല്ലതായിരുന്നു. അതിനാൽ അതിൽനിന്നും വളരെ ജനങ്ങൾ തെററാതെ തെററി നിരാശ്രയന്മാരായി വീണ്ടും പഴയപള്ളിയിലേക്ക വരാതെവന്നു കിടന്ന ഒരുകൂട്ടവും പിന്നെയും കാലക്രമത്താൽ സത്യവിശ്വാസത്തിൽനിന്നും മുന്നേപ്പോലെ തെററി ഉടമ്പടി ലംഘനക്കാരായി ഒരു കൂട്ടം ശേഖരപ്പെട്ടു. ഇവരിൽനിന്നും ആറുകൊല്ലവും ഇരുട്ടുംകൂടിപെററ യൂയോമത്തിലേക്ക മാസന്തോറും കുറേശ്ശ ആകൎഷിച്ചുകൊണ്ടിരുന്നു. എങ്കിലും മുഴുവനും രക്ഷിക്കപ്പെടുന്നില്ലല്ലൊ എന്നുള്ള മനസ്താപത്തിന്മേൽ താൻ തന്നെ കുളമ്പിലേക്ക ഒന്നു എഴുന്നെള്ളേണ്ടിവന്നു. ഡേവീഡവർകളേയും കൂട്ടികൊണ്ടു കോലാപ്പൂകടലും കടന്നു ആദ്യം മാവേലിക്കരതന്നെയാണ വന്നതുപോലും. ഇതൊരു കാരണത്തിന്മേലാണന്നു പറയുന്നു. ആറുകൊല്ലമാൎഗ്ഗം നടത്തുന്ന കാലത്തിൽ മാവേലിക്കരെകോറാത്തവേലം എന്നൊരു രേഖയും അവിടെ ഉള്ളവൎക്ക കുറച്ചു ആക്ഷേപവും ഉണ്ടായതിനാലായിരിക്കാം ആദ്യം മാവേലിക്കരെ തന്നെ ഡേവീഡിനെ കൊണ്ടു സഭയെ സ്ഥാപിച്ചതു. ഓ സാത്താനോടു മത്സരംവെക്കുന്നതു ആരായിരിക്കണം. ഇതുകളെ സമവിത്വം കൊണ്ടു നൊക്കിയാൽ വിദ്വാൻകുട്ടി മുഖാന്തിരവും ഡേവീഡു മുഖാന്തിരവും കൈവശപ്പെടുത്തിയിട്ടുള്ളത മെത്രാൻ കക്ഷിയിൽനിന്നും അല്ലെങ്കിൽ നവീകരണത്തിൽനിന്നും ആണ. ബാഹ്യാൎത്ഥത്തിലും ആന്തരാൎത്ഥത്തിലും കൂടിതന്നെ. ഇതിലേക്ക ആകപ്പാടെ ഒരഭിപ്രായം പറയുമ്പോൾ ബാക്കി തുക വസ്തു

ൽ ചെയ്യുന്ന എന്നത്രെ. മാട്ടു വീണാൽ പറയനു എന്നു പറയുന്നതു പോലെ ഒന്നുകിൽ അനുഗ്രഹമുള്ളവരായി റൂഹാതമ്പുരാന്റെ നിയമ അധീനതയിൽ, അല്ലെങ്കിൽ സാത്താന്റെ അധീനതയിൽ- ഭൂമിയൊ ഇങ്ങിനെയുള്ളതാണല്ലൊ- ആദ്യം വസൂൽ ചെയ്തു മുതൽ വിദ്വാൻ കുട്ടിയെന്നൊരു കമീഷ്യൻ മുഖാന്തിരമാണെങ്കിൽ ബാക്കിതുകയിപ്പോൾ വസൂൽ ചെയ്യുന്നതു ഡേവീഡെന്നൊരു കമീഷ്യൻ മുഖാന്തിരമാണ- ഇവർ രണ്ടാളിന്റെയും കൈവശത്തിൽപ്പെട്ടു സാത്താനെന്നുള്ള കോടതിയിലെക്കു അയച്ചു ഫയലായൊ എന്നു മിഷ്യന്മാർ ആലൊചിക്കെണ്ടതാണല്ലൊ- നമ്പരും കക്ഷികളും ഒന്നുതന്നെ- ഇവരുടെ ലംഘനം റൂഹാതമ്പുരാനു വിരൊധമായിട്ടുള്ളതൊ എന്നു ആലൊചിപ്പാനും മറ്റുമുള്ള അധികാരവും മെലാവിനുള്ളതാണല്ലൊ- വിദ്വാൻ കുട്ടിയും ഡെവീഡും ഈ സൂത്രം അറിയാതെ എല്ലാവരെയും രക്ഷിച്ചുകൊള്ളാമെന്നു തന്നെ ധൈര്യപ്പെട്ടു മൂന്നാമത്തെ സ്ഥാനത്തിൽനിന്നും തെറ്റിയവരല്ലുന്ന സഭ തീർച്ചപ്പെടുത്തുമ്പോൾ മാത്രമെ ഈ അഭിപ്രായത്തെ മാറ്റണമെന്നുള്ളൂ-

പേച്ചൊരക്കു വെള്ളം കൊടുക്കുന്നതിനെക്കാൾ കാച്ചൊരക്കു വെള്ളം കൊടുക്കുന്നതു പ്രയൊജനം- നീരൊട്ടിക്കു വെള്ളം കൊടുക്കുന്നതിനെക്കാൾ മരൊട്ടിക്കു വെള്ളംകൊടുക്കുന്നതു നല്ലതു- കാട്ടത്തിക്കു വെള്ളംകൊടുക്കുന്നതിനെക്കാൾ നാട്ടത്തിക്കു വെള്ളം കൊടുക്കുന്നതുത്തമം- പാമ്പിനു പാൽ കൊടുക്കുന്നതിനെക്കാൾ നായിക്കു പാൽ കൊടുക്കുന്നതു ഉപകാരം- പന്നിയെ കുളിപ്പിക്കുന്നതിനെക്കാൾ പശുവിനെ കുളിപ്പിക്കുന്നതു ധർമ്മം- പാമ്പിനു വിഷം ഉണ്ടാകാതെ നൊക്കുന്നതിനെക്കാൾ പാമ്പുകടിച്ചവനെ മൊചിപ്പിക്കുന്നതു ഗുണം- ഹാ- വിശുദ്ധ പിതാക്കളുടെ സങ്കടം തീരുമൊ- സത്യ സഭയിൽ കാണുന്നവരെല്ലാം സത്യ വിശ്വാസികളൊ- നവീകരണത്തിൽ കാണുന്നവരെല്ലാം നവീകരണവിശ്വാസികളൊ. സമ്പാദിച്ചു പെട്ടിയിൽ വെച്ചിരിക്കുന്ന മുതൽ ഇനിയും കള്ളൻ കൊണ്ടുപൊകാതെ സൂക്ഷിക്കെണ്ടതു ഒന്നാമതായിട്ടും, സമ്പാദിക്കെണ്ടതു യൊഗ്യമുള്ളതാണെങ്കിൽ അതിലെക്കു രണ്ടാമതും ശ്രമിക്കെണ്ടതാണല്ലൊ- ബാക്കിതുക ഇനിയും വസൂൽ ചെയ്യാനുണ്ടെന്നു തൊന്നുന്നു- പത്തു കന്യകകളിൽ അഞ്ചുകന്യകകളെ കർത്താവു അറിയുന്നില്ലന്നു പറഞ്ഞതും ന്യായവിധിയിൽ നിന്റെ നാമത്തിൽ അതിശയ അത്ഭുതങ്ങളെ ചെയ്തുവല്ലൊ എന്നു പറഞ്ഞവരൊടു നിങ്ങളെ ഞാൻ അറിയുന്നില്ലന്നും മറ്റും കല്പിച്ചതു ആരെക്കുറിച്ചാണ- ഇതിന്റെ അർത്ഥം വല്ലവരും പഠിച്ചിട്ടുണ്ടെങ്കിൽ ആയതു സത്യസഭയിൽനിന്നല്ലാതെ വെറെ എവിടം ഉണ്ടായിരുന്നു-

---

## പുതിയ പ്രസംഗ ഫലങ്ങൾ

ഇതിനെക്കുറിച്ചു ഒരു നവീകരണ സ്നേഹിതൻ മുമ്പൊരിക്കൽ അയച്ച ലേഖനം പ്രസിദ്ധപ്പെടുത്തിയിരുന്നതു വായനക്കാർ ഓർക്കുന്നുണ്ടായിരിക്കാം. ആ സ്നേഹിതൻ തുടര തുടരെയായി പിന്നെയും എഴുതി അയച്ച ഫലങ്ങളെ മുഴുവൻ പ്രസ്താവിക്കുവാൻ സ്ഥലംപോരാ. ചുരുക്കം ചില ഭാഗങ്ങൾ അറിവിനുവേണ്ടി താഴെ ചേർക്കുന്നു.

ഫലങ്ങൾ—൧ കുർബാനയ്ക്കു പകരം ഭക്ഷണസമയം ക്രിസ്തുവിന്റെ മരണത്തെ ഓർത്താൽ മതിയെന്നു. ൨- പ്രധിമയെ ആരാധിക്കാമെന്നു. ൩- ജ്ഞാനസ്നാനത്തിൽ കുട്ടികളുടെ തല തൊടുന്നവർക്കു യാതൊരു ചുമതലയും ഇല്ലെന്നു. ൪- സ്വർഗ്ഗം നമ്മുടെ ഇപ്പോഴത്തെ ഭവനങ്ങൾതന്നെയാണെന്നു. ൫- രക്ഷിക്കപ്പെട്ട ശേഷം മാതാപിതാക്കളെ തല്ലാമെന്നു. ൬- കൈ പൊക്കാത്തവരുടെ പുരയ്ക്കു തീ വയ്ക്കണമെന്നു, ഇത്യാദി ഫലങ്ങൾ വചനത്താലും പ്രവൃത്തിയാലും കാണിച്ചു പഠിപ്പിക്കുന്നു.

അയിരൂർ ഒരു രക്ഷിക്കപ്പെട്ടവൻ പ്രസംഗിയുടെ പടം ചുംബിച്ചു ശിരസ്സിൽവച്ചുകൊണ്ടു ഇതാണെന്റെ മെത്രാച്ചൻ എന്നു വിളിച്ചുപറഞ്ഞു പ്രസിദ്ധപ്പെടുത്തി. അറുവർഷക്കാരെക്കൂടെ കൂട്ടത്തിൽ ഇവർ ചേർത്തു ഉപദേഷ്ടാക്കളാക്കിവരുന്നു. സംഘം കൂടുന്നടത്തൊക്കെയും ചാട്ടവും നൃത്തവും തകൃതിയായിരിക്കുന്നു. പുളിക്കൽഭാഗം എന്ന സ്ഥലത്തെ രക്ഷിക്കപ്പെട്ടവരിൽ ചിലർക്കു ചാട്ടത്താൽ കാലുളുക്കുകയും തല പൊട്ടുകയും ചെയ്തിരിക്കുന്നു. ഒരു രക്ഷാനായകൻ നമസ്കാരം അനാവശ്യമെന്നുപറഞ്ഞു പുസ്തകം വലിച്ചുകീറി. കോഴഞ്ചേരി പള്ളിപ്പീടിക എന്ന വീട്ടിൽ ഒരുസ്ത്രീയെ ചെമ്മാച്ചി എന്ന സ്ഥാനത്തിൽ ഉയർത്തിയിരിക്കുന്നു. മാരാമണ്ണു രക്ഷിക്കപ്പെട്ട ഒരുകൈക്കാരൻ ധർമ്മശേഖരം വക ൪൦൦൦ രൂപാ സ്വന്തംവകയെന്നു ഉറപ്പിക്കുന്നു. ഞായറാഴ്ച കല്യാണംകഴിച്ചു സദ്യകൊടുത്താൽ പാപമാണെന്നു പറയുന്നവർ മണക്കുവച്ചു ഞായറാഴ്ച പത്തിരുനൂറുപറ അരിവച്ചു മുക്കാൽപണത്തിനു മൂഴക്കുചോറുവീതം വിറ്റു ലാഭമെടുത്തവരും രക്ഷിക്കപ്പെട്ടവരിൽ ഇരിക്കുന്നു. തറവാട്ടുസ്വത്തുക്കളെ അന്യായമായി കൈവശംവച്ചുംകൊണ്ടു അവകാശികളെ ചുറ്റിക്കുന്നതും രക്ഷാവഴിയാണെന്നു ചിലർ വിചാരിക്കുന്നു.

അയിരൂർപള്ളിയിൽ ഈയിടെ മൂന്നുദിവസത്തെ ഉപവാസമെന്നുപറഞ്ഞു ഒരു ശുശ്രൂഷ നടന്നു. പ്രസംഗങ്ങൾ എല്ലാം മഹത്വപ്രത്യക്ഷതയെക്കുറിച്ചായിരുന്നു. മഹത്വപ്രത്യക്ഷത പത്തുവർഷത്തിനിപ്പുറമാണെന്നു തീർച്ചപ്പെടുത്തിയതു കൂടാതെ സൂര്യൻ ഇരുളുകയും നക്ഷത്രങ്ങൾ വീഴുകയും ചെയ്യുമെന്നുള്ള ദീർഘദർശനം നിവർത്തിച്ചു എന്നു വ്യാഖ്യാനിച്ചു. ഉയിർപ്പു മൂന്നുതരം ഉണ്ടെന്നും അവയിൽ ചിലതു കാണുകയില്ലെന്നും പ്രസ്താവിച്ചു. അന്നേ ദിവസം പാട്ടിനു വരുത്തിയിരുന്നതു അഞ്ചരക്കാരെയായിരുന്നു. അറാണ്ടിൻ ആത്മാവ നിർമ്മിച്ച ഗീതങ്ങളാണ പാടിയതു. ചാട്ടവും തുള്ളലും, സ്ത്രീകൾ തുള്ളി പുരുഷന്മാരുടെ പിടലിയ്ക്കു കയറുന്നതും പതിവുപോലെ കഴിച്ചുകൂട്ടി. പള്ളിയിൽ വരുമ്പോൾ ധരിക്കുന്ന സ്ത്രീകളുടെ ചട്ട വേണ്ടായെന്നൊരു നിയമം പാസായി കഴിഞ്ഞു. ഇവിടെ രക്ഷപെട്ടവരും ദൈവത്തെപ്പോലെ വിശുദ്ധതയുള്ളതു എന്നു വിചാരിക്കപ്പെടുന്നവരുമായ ഒരു കുഡുംബത്തിനു മുറ്റത്തുവച്ചു ചിങ്ങം ൧൦-നു ഞായറാഴ്ച തടി അറപ്പിക്കുന്നതു കണ്ടു. തൊട്ടപ്പുഴശ്ശേരി എന്ന സ്ഥലത്തുനിന്നു രക്ഷിക്കപ്പെട്ട ഒരുസഞ്ചാരപ്രസംഗി ദൈവനിയോഗത്താൽ എന്നുപറഞ്ഞു കൈപ്പട്ടൂർക്കു പോയി പ്രസംഗിച്ചെച്ചു മടങ്ങിവരുംവഴി ഒരു ശൂദ്രനെ കണ്ടു "എന്റെ സഹോദരാ" എന്നു പറഞ്ഞുംകൊണ്ടു കെട്ടിപ്പിടിച്ചു ഒരു ചെവി കടിച്ചുപറിച്ചുകളഞ്ഞു.

കോഴഞ്ചേരിൽ ഒരുവിദ്വാൻ കിണററിൽ ചാടി നടുവൊടിഞ്ഞുകിടന്നപ്പോൾ ആൾക്കൂടി കരേറ്റി വിവരംചോദിച്ചതിൽ പറഞ്ഞ മറുപടി രസംതന്നെ "അവൻ വീണാലും തള്ളപ്പെടുകയില്ല"എന്നു ഒരു വാക്യം പ്രസംഗികൾ മണക്കുവച്ചു പറഞ്ഞതു യഥാർത്ഥമോ എന്നു പരീക്ഷിപ്പാൻ ചാടിയതാണുപോലും.

രക്ഷിക്കപ്പെട്ട ഒരു വൈദികൻ ഒരു സ്ത്രീയോടു ചില ദുരാലോചന ചെയ്തതു അവൾ അനുസരിക്കാഴികയാൽ "നിങ്ങളോടു യാചിക്കുന്നതിനെ നിങ്ങൾകൊടുപ്പീൻ. സകലവും നിവർത്തിപ്പാൻ നമുക്കു ന്യായമാകുന്നു" എന്നീവാക്യങ്ങൾ കാണിച്ചു സമ്മതിപ്പിച്ചു ഉദ്ദേശം നിവർത്തിച്ചു.

ഇങ്ങനെയാണ രക്ഷാപ്രസംഗങ്ങളുടെ ഫലങ്ങൾ. അനുഭവം കണ്ടാലും പിൻമാറാതെ ഒട്ടിനിൽക്കുന്ന സഹോദരന്മാരുടെ മനസ്സു തിരിപ്പിക്കുവാൻ വായനക്കാർ പ്രാർത്ഥിക്കട്ടെ.

## "ഏച്ചുകെട്ടിയാൽ മുഴച്ചിരിക്കും"

മിതവാദിയുടെയും ദീപികാലേഖകന്റെയും വാദം ഞാൻ പക്ഷപാതരാഹിത്യത്തോടെ പാർത്തുകൊണ്ടിരുന്നു. ഇങ്ങനത്തെ വാദങ്ങളിൽ അവരവരുടെ യോദ്ധാവിനു ജയമെന്നു അതാതു ഭാവികളോ കക്ഷികളോ വാശികൊണ്ടു പറയാറുണ്ടു. യുക്തിവശാൽ ഞാൻ ചിന്തിച്ചിട്ടു ഇ

നിക്ക തൊന്നുന്നതു മിതവാദി വാരികെട്ടി പറഞ്ഞിട്ടില്ലെങ്കിലും താൻതന്നെ പ്രാ വാദംതുടങ്ങിയടത്തു ഏതുവാദികൊണ്ടെന്നില്ല വതുകൊണ്ടു ഒടുക്ക ലത്തെ ആൾ അധികമായിപറഞ്ഞതുകൊണ്ടു ഫലമായില്ലെന്നു പ്രത്യ ക്ഷമാണെല്ലൊ. ബ്രഹ്മഹത്യകാരനു ഗോഹത്യകാരൻ തുണയായിപ്പു റപ്പെട്ടാറെ ഒട്ടും കണക്കിലായില്ല. മെല്പടിയാനു വികടം പറഞ്ഞുപിടി പ്പിപ്പാനൊ കുശലക്രുട്ടുവാനൊ തന്റെ അഭിധാനത്തിനു ഒത്തവാസ നയെ ഉള്ളു. ഒരംവകക്കുഒന്നുംഇല്ല ലെഖകന്റെ അവസാനമൊഴിക ൾകൊണ്ടുതൊന്നുന്നതു. ഇപ്രകാരം "പിന്നെയും ഞാനു അവൻ എ ന്നെ എടുത്തിട്ടു" എന്നപറയുംപൊലെ ഇരിക്കുന്നു. മിതവാദിയുടെതു ലാസിന്റെ തട്ട അല്പംമുന്നതുകം താണുതായിട്ട ഇനിക്കുതൊന്നുന്നു. ഇനി ബഹുക്കൾ വിധിക്കട്ടെ. ഒരംവാദംകൊണ്ടു വെളിക്കിറക്കാത്ത പ ല രഹസ്യങ്ങളും പുറത്തു ചാടിച്ചിട്ടുണ്ടു. വാദം നിട്ടിയാൽ ഇവയില്പം ക്രുടിയവ മഹാലൊകർ കെൾക്കുന്നതിനു സംഗതിയായെക്കും എന്നു ശ ങ്കിച്ചിട്ടല്ലയൊ വാദം നെരത്തെ സമാപ്തിയാകിയതു എന്നൊരു ഉൗ ഹം ഇനിക്കു തൊന്നുന്നു. വാദിപ്രതികൾ ഉത്തരത്തിനു ഉത്തരം പറ വാൻ ഒട്ടും ശെഷിക്കുറഞ്ഞവരല്ലെന്നു കാണുന്നുണ്ടു. ഇതിൽ ആരു പി ന്നൊക്കം വലിയും എന്നു ഞാൻനൊക്കിയിരുന്നു. ലെഖകന്റെ തീർച്ച കണ്ടല്ലൊ.

"മനുഷ്യൻ"

---

## യഹൂദീയ ദെശത്തെക്കുറിച്ചുള്ള ദീർഘദർശന നിവൃത്തിയും തൽസംബന്ധമായ ചരിത്രങ്ങളും.

ദൈവം തന്റെ സ്വന്തജനമായ ഇസ്രായെല്യർക്കു നൽകീട്ടുള്ളതും നമ്മുടെ ക ർത്താവീശോമിശിഹാ അവതരിക്കുകയും കുരിശിൽ തറയ്ക്കപ്പെടുകയും ചെയ്തിട്ടുള്ളതും ഭാവികാലത്തു പലവിശെഷങ്ങൾ സംഭവിക്കപ്പെടുമെന്നു വിശ്വസിക്കപ്പെട്ടിരുന്നതുമാ യ യെഹൂദിയാ ദെശത്തെപ്പറ്റിയുള്ള ദീർഘദർശന നിവൃത്തിയും തൽസംബന്ധമായ ചരിത്രങ്ങളും വായിക്കുന്നതു നമ്മുടെ പത്രസഖികളിൽ പലൎക്കും രസവും ഉപകാരവു മായിരിക്കുമെന്നു കരുതി ദീർഘദർശന നിവൃത്തിയെപ്പറ്റി ചുരുക്കത്തിൽ തുടർച്ചയാ യി എഴുതി അയക്കുന്ന ലെഖനങ്ങൾക്കു പത്രസ്ഥലം അനുവദിക്കണമെന്നപെക്ഷ.

വെദത്തിൽ യഹൂദജനങ്ങളുടെ അവസ്ഥയെപ്പറ്റി പലദീർഘദർശനങ്ങളും പ റയപ്പെട്ടിരിക്കുന്നതു കൂടാതെ അവരുടെ ദെശത്തെപ്പറ്റിയും പൂർവ്വദീർഘദർശികളാ ലും നമ്മുടെ കർത്താവീശോമിശിഹായാലും പലദീർഘദർശനങ്ങളും കല്പിക്കപ്പെട്ടിരിക്കു ന്നു. പട്ടണങ്ങളിൽ ജനങ്ങൾ തിങ്ങി വസിച്ചിരുന്ന സമയത്തു അവകൾ അഴിഞ്ഞു പൊകുമെന്നും ദെശം മുഴുവനും അനെകകാലംവരെയും പാഴായികിടക്കുമെന്നും ദീർഘ ദർശനമായി പറയപ്പെട്ടു. ഈ സംഗതികൾ വിവരിച്ചിരിക്കുന്ന സ്ഥലങ്ങൾ അധിക മായിരിക്കുന്നതിനാൽ വാക്യങ്ങളെ ഓരോന്നായി എടുത്തു ചെർത്താൽ ദീർഘമായി പൊകുമെന്നു വിചാരിച്ചു അവ എഴുതീട്ടുള്ള പുസ്തക, അദ്ധ്യായം, വാക്യം ഇതുകളെ മാത്രം ചെർത്തുകൊള്ളുന്നതാകുന്നു.

അതായ്തു - ൩മോശ - ൨൬. ൩൧-൩൩. ൫ മോശ ൨൯. ൨൨-൨൮. യശയാ - ൧- ൭. ൯. ൬. ൧൧. ൧൨. ൧൦- ൬. ൧൧- (൨൪-൧-൧൨. ൨൭. ൧൦. ൧൩) ൩൨. ൧൦- ൧൪. ൩൩. ൯. ൮. യറമിയാ ൪-൭. ൨൦-മുതൽ ൨൩-വരെ ൧൨. ൭. ൮. ൧൦. ൧൧. ൧൩-൯ ൮. ഹെസ- ൬. ൩. ൬- ൧൪-൭-൨൪-൧൨-൯-൧൫. യൊബെ. ൧-൨. ൨൯-൧-൨൭. ആമൊ സ. ൭-൧. ൭. ൮. ൯. ൩. ൯. മീ. ൧-൬.

ഈ ദീർഘദർശനങ്ങൾ അധികനിശ്ചയമായും തെളിവായും ഇരിക്കുന്നു എങ്കിലും ദൈവം തന്റെ അപരിമിതമായ കരുണകളാൽ ഉടനെ നിറവെറ്റാതെ ഇസ്രാ യെലിന്റെ പാപങ്ങളെ ക്ഷമയൊടു സഹിച്ചുകൊണ്ടതിനാൽ അവർ നൊക്കുകൾ ദീ

... ദർശനമെല്ലാം ഇല്ലാതെ ആകുമെന്നു" അവകളെ അല്പമായി മതിച്ചു ... എന്നാൽ ദീർഘദർശനത്തിൽ വിവരിക്കപ്പെട്ട സങ്കടങ്ങൾ നേരിട്ടപ്പോൾ ആ വിചാരം അശേഷം അവരിൽനിന്നു നീങ്ങിപ്പോയി.

ഒന്നാമത്തെ ദീർഘദർശനങ്ങൾ ഒരുവിധമായിമാത്രം നടന്നു. അനന്തരം ജനങ്ങൾ അധികമായി പാപംചെയ്കതിനാൽ ക്രമേണ നിശ്ചയമായും പൂർണ്ണമായും നടത്തിക്കപ്പെട്ടു. ഒടുവിൽ ദീർഘദർശനത്തിൽ വിവരിക്കപ്പെട്ടവകളെല്ലാം കുറവില്ലാതെ അവർക്കു സംഭവിച്ചു. മിസ്രേമിൽനിന്നു അവരെ ദൈവശക്തിയാൽ വിടുവിച്ചുകൊണ്ടുവന്നവനായ മോശ അവരോടു താല്പര്യമായി അറിയിച്ചപ്രകാരം അവർ പിന്നെയും യഹോവായുടെ കല്പനകളെ പ്രമാണിക്കാതെ ഇരുന്നതിനാൽ തങ്ങളുടെ പാപങ്ങൾ നിമിത്തം പരിതാപകരമായ വിധത്തിൽ ശിക്ഷിക്കപ്പെട്ടു. (൩ മോശ ൨൬-൩൩) നിന്റെ നഗരങ്ങളിൽ കുടിയിരിക്കുന്നവൻ ഇല്ലാതെ നശിപ്പിക്കപ്പെട്ടു. (യിറമി. ൪. ൭) നിങ്ങളുടെ എല്ലാ വാസസ്ഥലങ്ങളിലുമുള്ള പട്ടണങ്ങൾ പാഴാക്കപ്പെട്ടു. (യെഹ. ൬. ൬.)

യഹൂദിയാ ദേശത്തെ സന്ദർശിച്ചിട്ടുള്ള എല്ലാ സഞ്ചാരികളും ആ ദേശങ്ങളിലെല്ലാം ശൂന്യശിഷ്ടങ്ങൾ അധികമായി കിടക്കുന്നു എന്നു പറയുന്നു. താബോർ മലയിൽനിന്നും ചുറ്റിയിരിക്കുന്ന മൈതാനങ്ങളെ നോക്കിയാൽ നശിച്ചുകിടക്കുന്ന അനേക ഗ്രാമങ്ങളേയും കോട്ടകളെയും കാണാവുന്നതാകുന്നു. ആ മലയിലുണ്ടായിരുന്ന കെട്ടിടങ്ങൾ ക്രിസ്താബ്ദം ൧൨൯൦-ൽ ഈജിപ്ത് സുൽത്താനാൽ നശിപ്പിക്കപ്പെട്ടു. ഇതിൽ പലപ്രാവശ്യം കെട്ടപ്പെട്ട് അഴിഞ്ഞുപോയ കോട്ടകൾ മുതലായവകൾ ഇപ്പോൾ ഒന്നായി കലർന്നു വിസ്താരമുള്ള മൺമേടുകളായിരിക്കുന്നു. കീർത്തിപ്പെട്ട പട്ടണങ്ങളായ കപ്പർന്നഹോം, ബെത്തസൈദാ, കൊറാസിൻ എന്നിവകൾ മുൻ ഇരുന്ന സ്ഥലങ്ങളിൽ കുന്നുകളായ നഷ്ടശേഷങ്ങളല്ലാതെ വേറൊന്നുമില്ല, പല സ്ഥലങ്ങളിലും പട്ടണങ്ങളുടെ ശൂന്യശിഷ്ടങ്ങൾ കാണുന്നുണ്ടെങ്കിലും അവ ഇന്ന പട്ടണങ്ങൾ എന്നു അറിവാൻ പോലും യാതൊരു ലക്ഷ്യങ്ങളുമില്ല. പട്ടണങ്ങളാൽ നിറയപ്പെട്ടിരുന്ന യെഹൂദിയായിൽ ഇപ്പോൾ യെറുശലേം മുതലായ ചില പട്ടണങ്ങളല്ലാതെ വേറൊന്നുമില്ല. ദേശമെല്ലാം മിക്കവാറും വനമായി കിടക്കുന്നു.

അപ്പോൾ ഞാൻ പറഞ്ഞു കർത്താവേ എത്രത്തോളം. എന്നാറെ അവൻ നഗരങ്ങൾ കുടിയില്ലാതെയും ഭവനങ്ങൾ മനുഷ്യരില്ലാതെയും നശിക്കയും ദേശമശേഷം ശൂന്യമാകയും ചെയ്യുന്നതുവരെയും (യശായാ ൬-൧൧) അപ്പോൾ ദേശം ശൂന്യമായി കിടക്കയും നിങ്ങൾ നിങ്ങളുടെ ശത്രുക്കളുടെ ദേശത്തു ഇരിക്കയും ചെയ്യുന്ന ദിവസമൊക്കെയും അതു അതിന്റെ ശാബതുകളെ അനുഭവിക്കും. അപ്പോൾ ദേശം സ്വസ്ഥമായിരുന്നു അതിന്റെ ശാബതുകളെ അനുഭവിക്കും. (൩ മോ. ൨൬-൩൪.)

അതു തന്റെ സ്വസ്ഥതകളെ അനുഭവിക്കുമെന്നുള്ളതിന്റെ അർത്ഥം ഇന്നതെന്നു ഒരു വേദവാക്യത്തിനാൽ നിശ്ചയമായി വെളിപ്പെടും. അതായതു- "എന്നാൽ ഏഴാം വർഷത്തിൽ ദേശത്തിനു സ്വസ്ഥതയായിരിക്കുന്ന ശാബതയായി യഹോവായിക്കു ശാബതയായിരിക്കണം, നിന്റെ നിലത്തെ വിതെക്കാതെയും മുന്തിരിങ്ങാത്തോട്ടങ്ങളെ വള്ളി മുറിക്കാതെയും ഇരിക്കണം, സ്വയമായി നിനക്കു വിളഞ്ഞ ഫലമാകുന്നതിനെ കൊയ്യാതെയും വള്ളിമുറിക്കാത്ത മുന്തിരിയുടെ പഴങ്ങളെ പറിക്കാതെയും ഇരിക്കണം, അതു ദേശത്തിനു സ്വസ്ഥവത്സരമാകുന്നു". (൩ മോശ ൨൫. ൪, ൫)

ഈ കല്പനയ്ക്കും മറ്റു കല്പനകൾക്കും അവർ അനുസരണമില്ലാത്തവരായി ഇരുന്നതിനാൽ തങ്ങളുടെ ദേശത്തുനിന്നും ആട്ടികളയപ്പെട്ടു. ഇപ്രകാരം അവർ അന്യന്മാരുടെ ദേശങ്ങളിൽ ഇരിക്കുന്ന സമയമെല്ലാം അവരുടെ സ്വന്തദേശം തരിശായി കിടന്നു തന്റെ സ്വസ്ഥതയെ അനുഭവിച്ചു വരുന്നു. അവർ അതിൽ വസിച്ചിരുന്നപ്പോൾ അതു അധിക ജനക്കൂട്ടങ്ങൾക്കു ഉപജീവനം ചെയ്യത്തക്കവണ്ണം എത്രയും ഐശ്വര്യമുള്ളതായിരുന്നു. ഓരോ സ്ഥലങ്ങളും തോട്ടം പോലെ ആയിരുന്നു. മൈതാനങ്ങളിലും പർവ്വതങ്ങളിലും ധാന്യങ്ങൾ അധികമായി വിളഞ്ഞുവന്നു. ഓരോ ചെറിയ കുന്നുകളും ധാന്യങ്ങളുടെ പൂർണ്ണതയാൽ മൂടപ്പെട്ടിരുന്നു. വലിയമലകളുടെ ചരിവുകൾ തട്ടുതട്ടായി വെട്ടി കൃഷികൾ ചെയ്യപ്പെട്ടിരുന്നു. കല്പാറകളുടെ മേൽ കുഴികൾ മണ്ണിട്ടു പലവകയായ ചെടികളെ നട്ടുണ്ടാക്കിവന്നു. ഇപ്പോഴൊ തന്റെ ദൈവത്തിൽനിന്നും വാഗ്ദത്തം പ്രാപിച്ച ഏറ്റുകൊണ്ട ജനങ്ങൾ ഇല്ലാത്തതിനാൽ ദുഃഖപ്പെടുന്നതുപോലെ അതു തന്റെ ഫലത്തെ ശരിയായി കൊടുക്കുന്നില്ല.

യഹൂദയായുടെ നിർമ്മൂലാവസ്ഥയെപ്പറ്റി ആ ദേശത്തെ സന്ദർശിച്ചിട്ടുള്ള എല്ലാ

സഞ്ചാരികളാലും പറയപ്പെട്ടിരിക്കുന്നതു എന്തെന്നാൽ, ദൈവത്തിൽനി... മല, കുന്നു, മൈതാനം, താഴ്വര, ആറു, മുതലായവക്കു മാറിയിരിക്കുന്നു. അ... ...റിന്മേലും ശാപം വീഴപ്പെട്ടിരിക്കുന്നു. മലയും മൈതാനവും കുന്നും വനാന്തരമായി കിടക്കുന്നു. മുൻകാലങ്ങളിൽ അവനവൻ തന്റെ തന്റെ അത്തിമരങ്ങളുടെ തണലിലും മുന്തിരിച്ചെടികളുടെ നിഴലിലും സുഖമായിരുന്ന സ്ഥലങ്ങളിൽ ഇപ്പോൾ തുർക്കരുടെ ഉപദ്രവങ്ങളാലും അറബികളുടെ കൊള്ളകളാലും എല്ലാം പാഴാക്കപ്പെട്ടിരിക്കുന്നു. എസ്ദ്രാലൊൻ മൈതാനം മുൻപിൽ ഫലവത്തുള്ളതെന്നു കീർത്തിപ്പെട്ടിരുന്ന അതു കളത്തിനു സമമായിരിക്കുന്നു. അതിന്റെ മദ്ധ്യേ എഫ്രായിം മല ഉയൎന്നിരിക്കുന്നു. അതിനെ ചുററി കർമ്മെൽ, താബോർ, ഹെർമ്മോൻ, എന്നീമലകൾ കാണപ്പെടുന്നു. എന്നാൽ അതിപ്പോൾ അശേഷം കാടുകൾ ഇല്ലാത്തതായിരിക്കുന്നു. ശാരോൻ താഴ്വര വനാന്തരമായിരിക്കുന്നു (യശായാ ൩൩-൯) മുമ്പെ ഫലവത്തും ഐശ്വര്യാഭിവൃദ്ധിയുമായിരുന്ന കനാൻതാഴ്വരകൾ ഇപ്പോൾ അശേഷവും കൃഷിയില്ലാതെ തരിശായി കിടക്കുന്നു. അതിരു അടയാളങ്ങൾ തീരെയില്ല. അറബികൾ മുതലായ കള്ളന്മാരും മറ്റു ഗ്രാമ്യന്മാരും തങ്ങളുടെ ആടുമാടുകളെ അതിൽ മേയിച്ചു ഇഷ്ടപ്രകാരം പ്രവൃത്തിച്ചുവരുന്നു. പ്രമാണങ്ങളും ചട്ടങ്ങളും ആദേശത്തു നടക്കുന്നില്ല. അധികാരികൾ തങ്ങളുടെ സ്വേച്ഛപ്രകാരം ഭരിച്ചുവരുന്നു. ഈ കാരണങ്ങളാൽ ജനങ്ങൾക്കു തങ്ങളുടെ ജീവനേയും സ്വത്തുക്കളെയും സൂക്ഷിച്ചുകൊള്ളുന്നതിനു വളരെ പ്രയാസമായിരിക്കുന്നു.

കെ. തോമാസ. (തുടരും.)

---

## മാർ യോഹന്നാൻ ശ്ലീഹായും കള്ളനും.

(യൂസിബിയസ്സിന്റെ സഭാചരിത്രത്തിൽനിന്നും തർജ്ജിമ ചെയ്യപ്പെട്ടതു)

മാർ യോഹന്നാൻ ശ്ലീഹായെപ്പററി പരമ്പരയായി വിശ്വസിച്ചുവരുന്ന ഒരു കഥയെ കേൾപ്പിൻ. ഇതു വെറും കെട്ടുകഥയല്ല, വാസ്തവത്തിൽ നടന്നതും അപ്പൊസ്തോലന്മാരുടെ കാലം മുതൽ വിശ്വസിച്ചു വരുന്നതുമാണ. റോമ്മായിലെ ചക്രവർത്തിയുടെ മരണശേഷം മാർ യോഹന്നാൻ തന്നെ നാടുകടത്തപ്പെട്ടിരുന്ന പത്മൂസ എന്ന ദ്വീപിൽനിന്നും എഫെസൂസിലേക്കു മടങ്ങി അവിടെനിന്നും സമീപമുള്ള ഓരോ ദിക്കുകളിൽ സഞ്ചരിച്ചു ചില സ്ഥലങ്ങളിൽ എപ്പിസ്കോപ്പന്മാരെ നിയമിച്ചു. ചില സ്ഥലങ്ങളിൽ സഭ ഏൎപ്പെടുത്തി. മററു ചില ദിക്കുകളിൽ റൂഹായുടെ നിയോഗപ്രകാരം പട്ടത്വത്തിലേക്കായി ആളുകളെ തിരിഞ്ഞെടുത്തു അവൎക്കു പട്ടം കൊടുത്തു. ഒരിക്കൽ എഫെസൂസിനു അടുത്ത ഒരു പട്ടണത്തിൽ എത്തി അല്പനേരം ആശ്വസിച്ച ശേഷം തന്നാൽ അവിടെക്കു എപ്പിസ്കോപ്പായായി നിയമിക്കപ്പെട്ട ആളെ വിളിച്ചു അവിടെ കണ്ടതിൽ സുമുഖനും ദീർഘനും ബലവാനുമായ ഒരു യുവാവിനെ ചൂണ്ടികാണിച്ചു അദ്ദേഹത്തോടു ഇപ്രകാരം പറഞ്ഞു. "ഇവനെ കണ്ടുവൊ, കൎത്താവിന്റെയും തന്റെ സഭയുടെയും നാമത്തിൽ ഞാൻ ഇവനെ നിങ്ങളെ ഏല്പിക്കുന്നു" എഫെസൂസിലെ എപ്പിസ്കോപ്പാ ഈ കല്പനയെ ആദരവോടുകൂടി അംഗീകരിക്കുകയും അതെപ്പററി വേണ്ട വാഗ്ദത്തങ്ങൾ ചെയ്കയും ചെയ്ത ശേഷം മാർ യോഹന്നാൻ തന്റെ കല്പനയെ മേല്പറഞ്ഞ വാചകത്തിൽതന്നെ ഒരിക്കൽകൂടി ആവൎത്തിച്ചു. ഈ ബാല്യക്കാരൻ അപ്പോൾ ഒരു പുറജാതിക്കാരൻ ആയിരുന്നു. എപ്പിസ്കോപ്പാ അവനെ തന്റെ ദയറായിൽ കൂട്ടികൊണ്ടുപോയി അവനെ വേണ്ടപോലെ ഉപദേശിച്ചും പഠിപ്പിച്ചും ഒടു

...മ്മൂദീസാ ചെയ്തു. അതിന്റെശേഷവും അവനെ കൂടെതാമസിപ്പിച്ചു രക്ഷിച്ചു വന്നു. കുറെകാലം കഴിഞ്ഞപ്പോൾ ഇവൻ കൎത്താവിന്റെ മുദ്രയാൽ മുദ്രകുത്തപ്പെട്ടവനാണല്ലോ എന്നും ഇവൻ ഇനിയും തെററിപ്പോകുകയില്ലന്നും വിചാരിച്ചു അവനെപ്പററി മുമ്പിലത്തെപ്പോലെ ജാഗ്രതയില്ലാതെ തീൎന്നു ആ യുവാവൊ തന്റെ മെത്രാപ്പോലീത്തായുടെ ദൃഷ്ടി തന്നിൽനിന്നും മാറിയതുകണ്ടു സമപ്രായക്കാരായി ആ പട്ടണത്തിൽ ഉണ്ടായിരുന്ന ചില ദുഷ്ടന്മാരുമായി സഹവാസംതുടങ്ങി. അവരുടെ പ്രവൃത്തികളിൽ അവനും ക്രമേണഅഭിരുചിഉണ്ടായി തുടങ്ങി. ധൂൎത്തിലും മദ്യപാനത്തിലും ആദ്യം പരിചയിപ്പിച്ച ശേഷം ഒടുവിൽ അവൻ അവരുടെകൂടി രാത്രികാലങ്ങളിൽ മോഷണത്തിനും പുറപ്പെട്ടു. ഇങ്ങിനെ ദുഷ്കൃത്യങ്ങളിൽ കുറേശ്ശ രുചിച്ചു അവൻ ഒരു മഹാ ക്രൂരനും കഠിനനുമായ ഒരുകള്ളൻ ആയി തീൎന്നു. തന്നെപ്പോലെയുള്ള പതിരുപത ബാല്യക്കാരെ ഒരുസംഘമായിചേൎത്തു അവരുടെ തലവനും നായകനുമായി മോഷണവും പിടിച്ചുപറിയും തന്റെയും കൂട്ടരുടെയും തൊഴിലാക്കി. ഇങ്ങിനെ കുറേകാലം കഴിഞ്ഞപ്പോൾ ആ പട്ടണത്തിലെ സഭയിൽ എന്തോഒരു തൎക്കമുണ്ടായതിനെ തീൎപ്പാനായിട്ടു ഇടവകക്കാർ എല്ലാവരുംകൂടി മാർയോഹന്നാൻ ഒരിക്കൽകൂടി വരണമെന്നപേക്ഷിച്ചു. വാൎദ്ധക്യമായിരുന്നു എങ്കിലും ഒട്ടും മടിക്കാതെ ശ്ലീഹാ അവിടെ എത്തി. വന്ന കാൎയ്യം മുഴുവനും ശുഭമായി തീൎത്ത ശേഷം മെത്രാപ്പോലീത്തായെ വിളിച്ചു “കൎത്താവിന്റെ നാമത്തിൽ ഈ ഇടവകക്കാരുടെ മുമ്പാകെവച്ചു ഞാൻ നിങ്ങളെ ഏല്പിച്ച നിക്ഷേപം എവിടെ” എന്നു ചോദിച്ചു. മെത്രാപ്പോലീത്താ കാൎയ്യംമനസ്സിലാകാതെ ഒന്നു അന്ധാളിച്ചു. പിന്നീടു തന്നെ വല്ല ദ്രവ്യവും ഏല്പിച്ചിരുന്നുവൊ എന്നു ആലോചിച്ചുനിന്നു. ശ്ലീഹാ കള്ളവായി തന്നെകുററംചുമത്തുകയാണൊ എന്നും കൂടി സംശയമുണ്ടായി. തന്റെ ചോദ്യത്തിന്റെ അൎത്ഥം മനസ്സിലായില്ലന്നു ഗ്രഹിച്ചു “നിന്നെഏല്പിച്ച യുവാവിനെ ആണ ഞാൻ ചോദിക്കുന്നതു, ഒരു സഹോദരന്റെആത്മാവു വിലതീരാത്ത നിക്ഷേപമല്ലെ” എന്നു ശ്ലീഹാവീണ്ടുംപറഞ്ഞു. ഹൃദയത്തിൽ കുത്തിയതു പോലെ വേദനപ്പെട്ടു കണ്ണുനീരും ഒലിപ്പിച്ചു കൊണ്ടു “അവൻ മരിച്ചുപോയി” എന്നു മറുപടി പറഞ്ഞു. “എങ്ങിനെ മരിച്ചു” എന്നു ശ്ലീഹാ വീണ്ടും ചോദിച്ചപ്പൊൾ, അവൻ ദൈവത്തിനുമരിച്ചിരിക്കുന്നു. അവൻ ദുഷ്ടനും അകൃത്യക്കാരനും ആയിതീൎന്നു. ഇപ്പോൾ പള്ളിയും ദയറായും വിട്ടു തന്നെപ്പോലെയുള്ള കൂട്ടുകാരോടുകൂടി മലകളിൽ താമസിച്ചു വഴിപോക്കരെ കൊല്ലുകയും മോഷ്ടിക്കുകയും ആണ പ്രവൃത്തി എന്നു മറുപടി പറഞ്ഞു. ശ്ലീഹാ ഇതു കേട്ടപ്പോൾ ഉറക്കെ നിലവിളിച്ചു തന്റെ വസ്ത്രങ്ങളെ കീറി നെഞ്ചത്തടിച്ചും കൊണ്ടു “സഹോദരന്റെആത്മാവിനെ ഞാൻനല്ല വിശ്വസ്തനെയാണല്ലോ ഏല്പിച്ചതു” എന്നുപറഞ്ഞു ഉടൻതന്നെ ഒരു കുതിരയെവരുത്തി ഒരു വഴികാട്ടിയെയും കൂട്ടി ആ യുവാവിനെ അന്വേഷിച്ചു ശ്ലീഹാതന്നെപുറപ്പെട്ടു മോഷ്ടാവിനെ അന്വേഷിച്ചു മലകളിൽ തിരക്കിനടക്കുമ്പോൾ

മെല്പറഞ്ഞ ബാല്യക്കാരന്റെ കൂട്ടർ തന്നെ അദ്ദേഹത്തെ [illegible] "ഇതിനാണ ഞാൻ വന്നത, നിങ്ങളുടെ തലവൻ എവിടെയാണ [illegible]ന്നെ അവന്റെ അടുക്കൽ കൊണ്ടുപോകുവിൻ" എന്നു ശ്ലീഹാ കള്ളന്മാരോടു പറഞ്ഞു. ഇവനൊ ശ്ലീഹായെ കണ്ടഉടൻ ആൾ മനസ്സിലാകി ലജ്ജിച്ചു അല്പനേരം അധോമുഖനായി നിന്നിട്ടു തിരിഞ്ഞുഓടി. ശ്ലീഹാ അവനെ പിന്തുടൎന്നു. "എന്റെമകനെ ഈ വയസ്സനെകണ്ടു നീ എന്തിനാണ ഓടുന്നതു. ഞാൻനിന്നെ കാണ്മാൻ മാത്രമാണ വന്നതു, ആവശ്യപ്പെട്ടാൽ നിന്റെ രക്ഷയ്ക്കുവേണ്ടി എന്റെ ജീവൻകൂടികൊടുക്കുന്നതിനു തയ്യാറായാണ ഞാൻ വരുന്നത. നിൽക്ക, നിൽക്ക, നമ്മുടെ കൎത്താവു എന്നെ അയച്ചിരിക്കുന്നു" എന്നു വിളിച്ചു പറഞ്ഞു. ഇത്രയും കേട്ടപ്പോൾ കള്ളനു സഹിപ്പാൻ പാടില്ലാത്ത ദുഃഖവും വ്യസനവും ഉണ്ടായി വാവിട്ടു കരഞ്ഞുകൊണ്ടുനിന്നു. ശ്ലീഹാ അടുത്തുചെന്നപ്പോൾ അവൻ തന്റെ ആയുധങ്ങളെ ദൂരെഎറിഞ്ഞു ശ്ലീഹായെ ആലിംഗനം ചെയ്തുകൊണ്ടു തന്റെ അകൃത്യങ്ങൾ ക്ഷമിക്കണമെ എന്നു നിലവിളിച്ചു. അവിടെ രണ്ടു പേരും മുട്ടുകുത്തി നമസ്കരിച്ച ശെഷം, ശ്ലീഹാ കള്ളനെ ചുംബനംചെയ്തു അവനേയും കൂട്ടികൊണ്ടു മടങ്ങി. കുറെകാലം അവനെ സദാ കൂടെ താമസിപ്പിച്ചു അവന്റെ ദുശ്ശീലങ്ങൾ മാററി ഗുണദോഷംകൊണ്ടും നമസ്കാരംകൊണ്ടും തന്റെ ദൃഷ്ടാന്തം കൊണ്ടും അവനെ ഒരുനല്ല ക്രിസ്ത്യാനിയാകി തീൎക്കകയും ചെയ്തു.

ഈ കഥ വാസ്തവത്തിൽ നടന്നതായാലും അല്ലെങ്കിലും നമ്മുടെ പട്ടക്കാരും മെല്പട്ടക്കാരും പ്രത്യേകം അറിഞ്ഞിരിക്കേണ്ടിയതാണെന്നു വിചാരിച്ചു തൎജ്ജിമ ചെയ്തിരിക്കുന്നു. ശ്ലീഹായെക്കാൾ വലിയവൻ നിങ്ങളെ ഏല്പിച്ചിരിക്കുന്ന നിക്ഷേപങ്ങൾ നിങ്ങൾ എങ്ങിനെ സൂക്ഷിച്ചിരിക്കുന്നു എന്നു നിങ്ങൾ തന്നെ ആലോചിപ്പീൻ. നിങ്ങളും ജാഗ്രതയില്ലാത്തവരായി തീൎന്നിട്ടുണ്ടെങ്കിൽ ശ്ലീഹായെപ്പോലെ അവകളെ അന്വെഷിച്ചു പുറപ്പെടുവിൻ. നിങ്ങളുടെ പ്രയത്നം വൃഥാവാകുകയില്ല.

ജെ.

## ഒരു സമാധാനം.

കഴിഞ്ഞ ഒരു പത്രികയിൽ താരകയുടെ രോഗത്തെക്കുറിച്ചു ഞാൻ എഴുതിയിരുന്ന ലേഖനത്തിൽ പ്രസ്താവിച്ചിരുന്ന ചില ഭാഗങ്ങൾ പരിഹാസാസ്പദങ്ങളും നിന്ദായോഗ്യങ്ങളുമായ ദൂഷണങ്ങൾ ആണെന്നു ചിലർ അഭിപ്രായപ്പെടുന്നതായി അറിയുന്നു. മലയാളമിത്രം ഇതിനെ സൂചിപ്പിക്കയും ചെയ്യുന്നു. ലേഖനത്തിന്റെ സ്വഭാവവും ഉദ്ദേശവും എന്താണെന്നു മനസ്സിലാകാത്തവരിൽ ആയിരിക്കാം ഈ ദുരഭിപ്രായം ജനിച്ചിരിക്കുന്നതെന്നു ഞാൻ വിചാരിക്കുന്നു.

എന്റെ പ്രധാന ഉദ്ദേശം വേദവിപരീതികളും തന്നിഷ്ടക്കാരുമായ ചില ദുഷ്പ്രവൃത്തിക്കാൎക്കു അറിവും വീണ്ടുവിചാരവും കൊടുത്തു അകൃത്യങ്ങളെക്കുറിച്ചു മനസ്താപവും ജനിപ്പിക്കണമെന്നായിരുന്നു. അതു രസകരമായിരിപ്പാൻവേണ്ടി നോവൽ സമ്പ്രദായത്തിൽ എഴുതിയെ

...ള്ളു. ഉദ്ദേശവും പ്രകൃതിയും അനുരൂപിപ്പിക്കുവാൻ കഥാനായകിയെ മന്ദബുദ്ധിയായി കല്പിക്കേണ്ടിവന്നപ്പോൾ അവൾ ഉച്ചരിക്കുന്ന ശബ്ദങ്ങൾ സ്വബുദ്ധിയിൽനിന്നുത്ഭവിക്കുന്നവയാകിയാൽ കൃതിയുടെ സ്വഭാവം അശേഷം തെറ്റിപ്പോകുമെന്നു ആൎക്കും അറിയാം.

പിന്നെ ഇതിൽ അബദ്ധം വന്നെന്നു ഈ മഹാത്മാക്കൾ വിചാരിക്കുന്നതു സങ്കീൎത്തനത്തിൽനിന്നു ചില വാചകങ്ങൾ പകൎത്തി വേറെ വാചകത്തോടുകൂടെ ചേൎത്തതിൽ ആണെന്നു കേൾക്കുന്നു. വേദപുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്ന വാക്കുകളും വാചകങ്ങളും പകൎത്തപ്പെടുവാൻ പാടില്ലാത്തവയാണെന്നും വേദത്തിൽ ഉള്ള പദങ്ങൾ മറ്റു കാൎയ്യങ്ങൾക്കു കൊള്ളിച്ചുകൂടാ എന്നും ഇനിക്കു മനസ്സിലായിട്ടില്ലായിരുന്നു. "ദൈവമെ ഞാൻ വ്യഭിചാരം ചെയ്തു" എന്നു ഒരുത്തൻ പറഞ്ഞുപോയാൽ ശുദ്ധശബ്ദവും അശുദ്ധശബ്ദവും അതിൽ അടങ്ങിയിട്ടുള്ളതുകൊണ്ടു ഈ വാചകം തെറ്റാകുമൊ?

ഈയ്യിടെ രണ്ടു സ്നേഹിതന്മാർ തമ്മിൽ കണ്ടപ്പോൾ ഒരുത്തൻ മറ്റവനോടു "അയികൊ ഓസെൎ ആത്" (എവിടെ പോകുന്നു) എന്നു സുറിയാനിയിൽ ചോദിച്ചു. സുറിയാനിഭാഷ സാധാരണ വൈദികവിഷയങ്ങൾക്കു പെരുമാറിവരുന്നതിനെമാത്രം അറിഞ്ഞിട്ടുള്ള ഒരു വൃദ്ധൻ, ലൌകികങ്ങൾക്കു ഈ ഭാഷ ഉപയോഗിച്ചതു അബദ്ധമാണെന്നു ധരിച്ചു "ദൈവനാമം വൃഥാ എടുക്കുന്നതു എന്തിനു" എന്നു ചോദിക്കയുണ്ടായി. ദാവീദു പ്രയോഗിച്ചിരിക്കുന്ന പദങ്ങളും വാചകങ്ങളും മറ്റു കാൎയ്യത്തിൽ ഉപയോഗിച്ചുകൂടാ എന്നുള്ള അഭിപ്രായം മെല്പറഞ്ഞ ശുദ്ധമതിയുടെ ശുദ്ധഗതിപോലെ അല്ലയൊ എന്നു ഞാൻ സംശയിക്കുന്നു. എബ്രായക്കുട്ടി മുതലായ മലയാള നാടകങ്ങളും അനേകം ഇംഗ്ലീഷുനാടകങ്ങളും ഈ അൎത്ഥത്തിൽ തെറ്റിയിരിക്കാം. എങ്കിലും അനേകം വൈദിക പണ്ഡിതന്മാർ ആ വക കൃതികളെ പിൻതാങ്ങിവരുന്ന സ്ഥിതിക്കു തൎക്കം തീരുമാനിച്ചിട്ടില്ലെന്നു വിചാരിക്കണം.

വേദകല്പനയ്ക്കും സഭാചട്ടത്തിനും നീതിന്യായത്തിനും സന്മാൎഗ്ഗത്തിനും വിരോധമായി പ്രവൃത്തിച്ചിരിക്കുന്ന ചില കപടഭക്തർ മനസ്സുതിരിവാൻവേണ്ടി അവരുടെ പ്രവൃത്തികളെ അനുതാപത്തിനു നല്ല ദൃഷ്ടാന്തകാരനായ ദാവീദിന്റെ വചനത്തിൽ ഞാൻ കാണിച്ചതു ഉത്തമ വിശ്വാസത്തിന്മേലും ദുഷ്പ്രവൃത്തികാരന്റെ മനസ്സിളക്കുന്നതിനും ആയിരുന്നു. എന്റെ ഈ പ്രവൃത്തിക്കു അവർ എന്നോടു കൃതജ്ഞരായിരിക്കുമെന്നു ഞാൻ വിചാരിച്ചിരുന്നു. വാസ്തവം മനസ്സിലാക്കാതെ കുറ്റം ആരോപിച്ചുവരുന്നതിനാൽ എന്റെ ശ്രമം നിഷ്ഫലമായല്ലൊ എന്നുവച്ചു ഞാൻ മനസ്താപപ്പെടുന്നു.

ഇനി എന്റെ ലേഖനം പ്രസിദ്ധം ചെയ്തതിൽ പത്രാധിപരെയും ചിലൎക്കു ആക്ഷേപമുണ്ടു. അതിനു സമാധാനം പത്രാധിപർ പറയുമായിരിക്കും. എങ്കിലും ഞാനും മിണ്ടാതിരിക്കുന്നില്ല- ലോത്ത, ഓനാൻ, അമ്നോൻ മുതൽപേരുടെ പ്രസ്താവയോഗ്യങ്ങളല്ലാത്ത പ്രവൃത്തികളെ വൎണ്ണിച്ചതിൽ വേദപുസ്തക കൎത്താക്കന്മാരും തെറ്റിപ്പോയിഎന്നോ

യിരിക്കാം ഇവരുടെ വിചാരം. ഒരു സഹോദരൻ പാപത്തിൽ…
പ്പെട്ടുപോയെന്നു കേട്ടപ്പോൾ അവൻെറ നന്മയ്ക്കുവേണ്ടി നിർവ്യാജ സ്നേഹ
ത്താൽ പറഞ്ഞതു പ്രസ്താവയോഗ്യമല്ലെന്നു പറയുന്നതു തെറ്റാണെന്നു
ഞാൻ വിചാരിക്കുന്നു. അതിനാൽ എൻെറ ലേഖനം ആരെയെങ്കിലും
വിരുദ്ധപ്പെടുത്തിയിട്ടുണ്ടെങ്കിൽ അതു ഭക്തിവൈരാഗ്യത്തിൽ നിന്നും
സഹോദരന്മാർ മനസ്സുതിരിഞ്ഞു ജീവിക്കണമെന്നുമുള്ള സത്യ ആന്തര
ത്തിന്മേൽ മനഃപൂർവ്വമല്ലാതെയും എഴുതിയതാണെന്നു അവർ അറിഞ്ഞി
രിപ്പാൻ ആഗ്രഹിക്കുന്നു. കെ.

---

നിങ്ങളുടെ ആദ്യലേഖനം പലരെ തിരുത്തലോടുകൂടെ പ്രസിദ്ധപ്പെടുത്തിയ
തുപോലെ തക്കപ്പെട്ട ലേഖനവും തിരുത്തുവാൻ വിചാരിച്ചിരുന്നു. നാം സ്ഥലത്തി
ല്ലാഞ്ഞതുകൊണ്ടു യഥാസ്ഥിതിയിൽ പത്രത്തിൽ കാണ്മാൻ ഇട വന്നതിൽ വ്യസനി
ക്കുന്നു. മ. ഇ. പ. പ.

## പട്ടക്കാർക്കു "പഠിപ്പില്ലായ്മ"യാലുള്ള ദോഷവും തന്നിവാരണോപായവും (തുടർച്ച)

(൪൯-ാം പുറത്തു അവസാനിച്ചശേഷം)

൰൪. പള്ളിയിലെ കർമ്മങ്ങൾ വല്ലവിധത്തിലും കഴിച്ചുകൂട്ടുവാനുള്ള അറിവുമാത്രമെ പട്ടക്കാർക്കാവശ്യമുള്ളു എന്നു അബദ്ധമായി വിചാരിച്ചു ആശ്വസിച്ചുകൊണ്ടിരിക്കരുതു. ഈ അവസ്ഥയിലുള്ളവരുണ്ടെങ്കിൽ അവർ ഇപ്പോൾതന്നെ രഹസ്യമായിപഠിച്ചു നിപുണന്മാരായി തീരേണ്ടതാകുന്നു. പാഠശാലകളിൽ പോയിപഠിപ്പാൻ തരമില്ലായ്കയാലാണ രഹസ്യമായി പഠിച്ചാൽ മതി എന്നുപറയുന്നതു. യൂറോപ്പിൽനിന്നു ഇവിടങ്ങളിലേക്കു വരുന്ന മിഷ്യനറിമാർ മലയാളഭാഷ അഭ്യസിക്കുന്ന വിധവുംമറ്റും ഇവിടെ പ്രത്യേകം ഓർക്കേണ്ടതാണ. മനുഷ്യൻ പഠിക്കേണ്ടതിനുള്ള ഒരുസൃഷ്ടിയാകയാൽ മരിക്കുന്നതുവരെയും പഠിപ്പാനുള്ളതാകുന്നു.

൰൫. "വേലിതന്നെവിതച്ചുപുഞ്ചക്കവിനാശമൂലം" എന്നുള്ളതിൻപ്രകാരംവരാതിരിപ്പാൻ പട്ടക്കാരെല്ലാവരും പ്രത്യേകം സൂക്ഷിക്കണം. പട്ടക്കാരുടെ പ്രവൃത്തിയുടെ ദോഷംകൊണ്ടു സഭക്കു ദോഷം വരുമെന്നുള്ളതിനു സന്ദേഹമില്ല. ഇങ്ങിനെയുള്ള സംഗതികളെല്ലാം എല്ലാപട്ടക്കാരും എല്ലായ്പോഴും ഓർക്കേണ്ടതാകുന്നു. പട്ടക്കാരുടെ ഉപേക്ഷനിമിത്തം ആരുടെ എങ്കിലും ആത്മാവു നശിക്കുന്നതിനിടയായാൽ ദൈവ മുമ്പാകെ അവർ ഉത്തരവാദിയായിരിക്കും.

൰൬. മതസംബന്ധമായ പുസ്തകങ്ങൾ ഉണ്ടാക്കേണ്ടതിന്നു ഒരുകമ്മെട്ടി ഏർപ്പെടുത്തുകയും അതിലേക്കു വേണ്ടുന്ന വിഷയജ്ഞാനവും ഭാഷാജ്ഞാനവുമുള്ള ആളുകളെ അംഗങ്ങളായി തിരഞ്ഞെടുക്കുകയും ചെയ്യണം. പട്ടക്കാരെമാത്രമെ അംഗങ്ങളായി.തിരഞ്ഞെടുക്കയുള്ളു എന്നു വരരുത. വാചകതെറ്റുകൂടാതെ സ്വഭാഷഎഴുതുവാൻ വേണ്ടുന്ന അറിവു നല്ലപൊലെ സമ്പാദിച്ചിട്ടുള്ളവർ അയെമനികളുടെകൂട്ടത്തിൽ ഉണ്ടെങ്കിൽ അങ്ങിനെയുള്ളവരെകൂടി ഇതിലെ അംഗങ്ങളാക്കികൊണ്ടതാവശ്യംതന്നെ. അന്യമതക്കാരിൽ അറിവുള്ളവർ വായിച്ചു പരിഹസിക്കാതിരിക്കത്തക്ക വാചകങ്ങളും വിഷയവുമടങ്ങിട്ടുള്ള പുസ്തകങ്ങളാണ ഇക്കാലത്തു അധികമായിഉണ്ടാക്കപ്പെടെണ്ടതു. വാചകംമാത്രംനന്നായിരുന്നാൽ മതി എന്നാണഞാൻപറയുന്നത എന്നആരും സംശയിക്കെണ്ട, വിഷയവും വാചകവും ഒരുപൊലെ നന്നായിരിക്കെണമെന്നാണ ഞാൻ പറയുന്നത. സ്വർണ്ണംകൊണ്ടു പണിയിക്കപ്പെടുന്ന ആഭരണങ്ങളിൽ ചിലത നല്ല പട്ടുചരടിന്മെൽ കോർത്തുകെട്ടുന്നതായിട്ടല്ലാതെ വല്ലകയറിന്മെലൊ മറ്റൊ കൊർത്തുകെട്ടുന്നതായി നാം കാണുന്നില്ലല്ലൊ; ഇതിൽനിന്ന നാം എന്താണപഠിക്കെണ്ടത; വിഷയം എത്ര സാരമെറിയതായിരുന്നാലും അവയെ പ്രതിവാദിക്കുമ്പൊൾ വാചകംകൂടി നന്നായിരിക്കെണമെന്നു പ്രസ്താവിപ്പാൻ ഈ സംഗതി നമ്മെപ്രത്യേകം ഓർമ്മപ്പെടുത്തുന്നു. പിഴച്ചവാചകമുള്ള പുസ്തകം വായിപ്പാൻ അറിവുള്ളവർ താല്പര്യപ്പെടുമെന്നു ഇനിക്കു

...ല്ല. പുസ്തകത്തിനു അധികമായ പ്രചാരമുണ്ടാകണമെന്നു ആഗ്രഹിക്കുന്ന...ം അതിലെ വാചകവും വിഷയവും വളരെ നന്നായിരിക്കണം, എന്നു ഗ്രന്ഥകർത്താക്കന്മാരെല്ലാവരും, പ്രത്യേകിച്ചു മതസംബന്ധമായ പുസ്തകമുണ്ടാക്കുവാൻ പുറപ്പെടുന്നവരും എപ്പോഴും ഓർക്കേണ്ടതാകുന്നു. മതസംബന്ധമായ പുസ്തകങ്ങൾ അധികമായി ഉണ്ടാകേണ്ടതിന്നുള്ള കാലം അതിക്രമിച്ചിരിക്കുന്നു. (തുടരും)

## സൂചനകൾ.

ഗ്രാൻറ — ഠാർ ദീവന്നാസ്യോസു സിമ്മനാരിക്കു ഗവൎമ്മെണ്ടിൽനിന്നും തക്കതായ ഒരു ഗ്രാൻറ അനുവദിച്ചിരിക്കുന്നതായി അറിയുന്നു. മാസം ൧-ക്കു ൧൨൦-ൽ പരം രൂപായുണ്ടെന്നാണ അറിവു.

❖ ❖ ❖

സമ്മാനദാനം — കോട്ടയം മിഷ്യൻ ഇംഗ്ലീഷ സിമ്മനാരിയിലെ വാൎഷീകവിരുന്നു നല്ലൽ ൦രം ൦ഞ്ഞിടെ കഴിഞ്ഞിരിക്കുന്നു. ൦രം കൊല്ലത്തെ പ്രസംഗികളിൽ ആരും കഴിഞ്ഞയാണ്ടിൽ ബ. ആൎച്ചുഡീക്കൻ പറഞ്ഞ തരത്തിൽ പ്രസംഗിച്ചില്ലന്നു അറിയുന്നതിൽ സന്തോഷിക്കുന്നു,

❖ ❖ ❖

ആത്താററുകേസു — ഈ കേസിൽ വാദിഭാഗം സാക്ഷികളെല്ലാം വിസ്തരിച്ചു തീൎന്നിരിക്കുന്നു. പ്രതിഭാഗം തെളിവിനു കന്നി ൨൦-ാം നു-ക്കു മാററി വച്ചിരിക്കുന്നു. മകരമാസം ൩൦-ാം നു-ക്കു മുമ്പു വിധി പറയണമെന്നു നിശ്ചയിച്ചിരിക്കുന്ന പ്രകാരം ന്യായാധിപതി പ്രസ്താവിക്കയുണ്ടായി.

❖ ❖ ❖

ഒരു പുതിയതരം രക്ഷ — മെല്പാടത്തുനിന്നും ഒരു നവീകരണക്കാരൻ എഴുതിയിരിക്കുന്നതു - രക്ഷപെട്ട ഒരുവൻ കുറെ ചെമ്പുചക്രം കൊണ്ടുചെന്നു കൊടുത്തു സാമാനങ്ങൾ വാങ്ങിക്കയും കച്ചവടക്കാരൻ നോക്കിയപ്പോൾ എല്ലാം ചെമ്പാണന്നു കണ്ടു കാരണം ചോദിച്ചതിൽ "രക്ഷപെട്ട എന്റെ ചക്രം ചെമ്പല്ല, താൻ വിശ്വസിച്ചാൽ ൦രം ചക്രം വെള്ളിയായിരിക്കും" എന്നു പറകയും ചെയ്തു. രക്ഷ എവിടെയെല്ലാം - ഒരു പഞ്ഞവുമില്ല.

❖ ❖ ❖

പെൺപ്രസംഗികൾ — "രക്ഷിക്കപ്പെട്ടവരിൽ" ആത്മാവ പുരുഷന്മാരെ മാത്രമല്ല സ്ത്രീകളെയും പള്ളിക്ക പ്രസംഗവേലയ്ക്കു വിളിച്ചുതുടങ്ങിയിരിക്കുന്നു. മേപ്രായിലും ചിലസ്ത്രീകൾ ചാടിയും തുള്ളിയും "രക്ഷയെ" പ്രസംഗിച്ചു തുടങ്ങിയിരിക്കുന്നുപോലും. സ്ത്രീകൾ സഭയിൽ മിണ്ടാതിരിക്കണമെന്നു ശു: പൌലൊസിനെകൊണ്ടു പറയിച്ച ആത്മാവും പരസ്യമായി ചാടിതുള്ളി പ്രസംഗിക്കണമെന്നു ഇപ്പോൾ വെളിപ്പെടുത്തികൊടുത്ത ആത്മാവും രണ്ടായിരിക്കണമെല്ലൊ.

❖ ❖ ❖

കോഴഞ്ചേരിപള്ളിക്കേസു — ൦രം പള്ളിയിൽ സുറിയാനിക്കാൎക്കുണ്ടായിരുന്ന കൈവശത്തെ ഇല്ലാതാക്കുവാൻ നവീകരണക്കാർ ചെയ്തു ശ്രമത്തിൽ നിന്നുളവിച്ച ക്രിമ്മനാൽവ്യവഹാരത്തിൽ ഉണ്ടായ രാജി അനുസരിച്ചു നടക്കുവാൻ നവീകരണകക്ഷി പിന്നെയും വിസമ്മതിച്ചതിനാൽ ചിലനടപടി വീണ്ടും നടത്തേണ്ടിവന്നു. ഇതിങ്കൽ നവീകരണ കക്ഷികളോടു നല്ലനടപ്പിനു ജാമ്യം വാങ്ങണമെന്നു കൊല്ലം ഡിസ്ത്രിക്ടുമജിസ്ത്രേട്ടിൽനിന്നു പോയ കൎക്കടകം ൨൦-ാം നു- തീൎച്ചപ്പെടുത്തിയിരിക്കുന്നു.

❖ ❖ ❖

കൊട്ടാരക്കര — ഇതു തുലോം പുരാതീനമായ ഒരു പള്ളിയാണ. അതേപ്പററി സിവിൽവ്യവഹാരത്തിനു ഒരുങ്ങിയിട്ടുണ്ടന്നു കഴിഞ്ഞ പത്രികയിലെ നോട്ടീസുകൊണ്ടു അറിയാമെല്ലൊ. വ്യവഹാരച്ചിലവിലേക്കു വേണ്ടപണം ആ പള്ളിക്കാരെകൊണ്ടുതന്നെ ഉണ്ടാക്കുവാൻ പ്രയാസം അല്പമല്ല. മററു പള്ളിക്കാരും കഴിയുന്ന സഹായം ചെയ്തുകൊടുത്താൽ വളരെ ഉപകാരമായിരിക്കും. മനസ്സുള്ളവർ തങ്ങളുടെ ഔദാൎയ്യം കൊട്ടാരക്കരവികാരി ആറമ്മുള അച്ചൻ അവർകൾക്കൊ ഞങ്ങൾക്കൊ അയച്ചുതന്നാൽ പത്രത്തിൽ കാണിക്കയും ആവശ്യത്തിനു ഉപയോഗിപ്പാൻ തക്കവണ്ണം എത്തിച്ചുകൊടുക്കയും ചെയ്യാം.

എടത്വാ — ഈ പള്ളി തന്നിലെക്കു വശമാക്കുവാൻ നവീകരണകത്തനാ മത്തെ നിഷെധിച്ചു കൊല്ലം ഫസ്റ്റ്ക്ലാസു മജിസ്ത്രെട്ടുകോടതി നിശ്ചയിച്ചതിന്മെൽ ടി. യാൻ ഒരു പരിശൊധന അപ്പീൽ കൊടുത്തിരുന്നു. മജിസ്ത്രെട്ട വിധിയെ സ്ഥിരപ്പെടുത്തി ഹൈക്കോടതി തീർപ്പുചെയ്തതായി അറിയുന്നു

❖ ❖ ❖

കോതമംഗലത്തു ചെറിയപള്ളി — ഈ പള്ളിയിൽ അലങ്കാരമായി ഒരു ബെസ്ക്കിശാ പണിയിച്ചു തീർന്നിരിക്കുന്നു. ചായവും തങ്കവും ഇട്ടിട്ടുണ്ടു. ഇതിന്റെ കൂദാശ ഈ കന്നിമാസം ൨൦-ാംനു മാർ ബസെലിയൊസ ബാവായുടെ തിരുനാളിന്റെ അടുത്ത ദിവസം ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്നു. എല്ലാ മെല്പട്ടക്കാരെയും ഇതിലെക്കു ക്ഷണിച്ചിട്ടുള്ളതായി അറിയുന്നു.

❖ ❖ ❖

ഊർശ്ലെം യാത്രാ വിവരണം — നമസ്കാരപുസ്തകം കഴിച്ചു ൨-ാം പതിപ്പു ആവശ്യപ്പെട്ട ഒരു പുസ്തകം സുറിയാനിസമുദായത്തിൽ ഇതെവരെ ഉണ്ടായിട്ടില്ലാ. ഊർശ്ലെം യാത്രാവിവരണം എന്നപുസ്തകം ൨൦൦൦ പ്രതി അടിച്ചതു രണ്ടുമാസംകൊണ്ടു ചിലവായിപ്പോയിരിക്കുന്നു. ഇപ്പോഴും ആവശ്യക്കാർ വളരെ ഉള്ളതിനാൽ രണ്ടാം പതിപ്പു അച്ചടിപ്പാൻ തുടങ്ങിയിരിക്കുന്നു എന്നു അപെക്ഷക്കാരെ അറിയിച്ചുകൊള്ളുന്നു.

❖ ❖ ❖

കാലം എത്ര മാറിപ്പോയി — ഒരു ലെഖകൻ എഴുതിയിരിക്കുന്നതു. "നാലഞ്ചുവർഷം മുമ്പുവരെ മതവിഷയത്തിൽ തർക്കിപ്പാൻ ബാവാകക്ഷികളിൽ ആർക്കും ധൈര്യമില്ലായിരുന്നു. തർക്കമുണ്ടെന്നുകേട്ടാൽ അവിടെനിന്നു ഓടുകയായിരുന്നു പതിവു. കോവൂരച്ചൻ എന്നൊ കേട്ടൂരച്ചൻ എന്നൊ കേട്ടാൽ ബാവാകക്ഷിയിലെ യോഗ്യന്മാർക്കുപോലും പാത്തിരിക്കയായിരുന്നു പതിവു. നമ്മുടെ വിശ്വാസം സത്യമുള്ളതെന്നു ഉള്ളിൽ ബോധം ഉണ്ടു. പറഞ്ഞു നേടുവാൻ ത്രാണിയില്ലാത്ത അവസ്ഥയിൽ ആയിരുന്നു. ഇപ്പോൾ കാലം എത്ര ഭേദപ്പെട്ടിരിക്കുന്നു. പ്രവാദകന്മാരായ നവീകരണതാർക്കികന്മാർ എല്ലാം ഓടുന്നു. പുത്തൻകാവു, നിരണം, വിയപുരം, കാരയ്ക്കൽ, കല്ലൂപ്പാറ, മുതലായ പല സ്ഥലങ്ങളിൽ വച്ചു പരീക്ഷകഴിച്ചു പഴയസത്യങ്ങളുടെ [illegible] പറിച്ചെട്ടിരിക്കുന്നു. സുറിയാനിവിശ്വാസം അബദ്ധമാണെന്നു വീട്ടിൽ ഉള്ള തന്നതാളുകളൊടു സ്വകാര്യമായി പറവാൻ മാത്രമെ ഇപ്പോൾ തർക്കക്കാർക്കു ധൈര്യമൊള്ളു എന്നായി. ഇത്രയും ഊർജ്ജിതം നമ്മുടെ കക്ഷികൾക്കും പ്രസംഗികൾക്കും ഉണ്ടായതു ഇടവകപത്രികയിൽനിന്നാണെന്നു പറവാൻ സംശയമില്ല. പത്രികെ! നീ വാഴ്ക, വാഴ്ക, ദീർഘായിസ്സായി വാഴ്ക, നിന്റെ പ്രാണനാഥനും അങ്ങനെതന്നെ".

❖ ❖ ❖

ഒരു ബുദ്ധിമുട്ടു — സുറിയാനിസഭയിൽ ചേർന്നതായി കല്ലുങ്കത്ര, ചെങ്ങന്നൂർ, പാമ്പാടി ഈ മൂന്നുസ്ഥലങ്ങളിൽ പുലക്രിസ്ത്യാനികൾ ഉണ്ടു. ഇവയിൽ ഏറ്റവും അഭിവൃദ്ധിയിൽ ഇരിക്കുന്നതു കല്ലുങ്കത്രയാണെന്നാണ കേൾവി. അവിടെ പട്ടക്കാരനെ കൂടാതെ വിശേഷാൽ ഒരു ഉപദേശിയെയും നിയമിച്ചിട്ടുണ്ടു. സഭയിൽ ചേർന്ന പുലക്രിസ്ത്യാനികൾക്കു അന്യോന്യവിവാഹത്തിനുള്ള ബുദ്ധിമുട്ടു അല്പമല്ല. രണ്ടുമൂന്നുസഭകൾ ഉള്ളതുതന്നെ വളരെ അകന്നദെശങ്ങളിലാകകൊണ്ട ഈ ബുദ്ധിമുട്ടിനു പരിഹാരം ഉണ്ടാകുന്നില്ല. അടുത്തപള്ളിക്കാരും സഭകൾ ഏർപ്പെടുത്തിയാൽ ബുദ്ധിമുട്ടുതീരുന്നതാണു. ദൃഷ്ടാന്തമായി കുമരകം ചെങ്ങളം നീലംപേരൂർ കുറിച്ചി വെളിയനാടു ഈ പള്ളികളിലെ പട്ടക്കാരും പ്രധാനികളും ഉത്സാഹിച്ചാൽ ഇതിലും പ്രബലമായ സഭകൾ ഉണ്ടാക്കുന്നതിനു പ്രയാസമില്ല. ഇപ്പോൾ ഉണ്ടായിട്ടുള്ള സഭകൾക്കു തഴപ്പും ഉണ്ടാകും. വി. പട്ടക്കാർ തങ്ങൾക്കു കിട്ടിയിരിക്കുന്ന താലന്തു മണ്ണിൽ കുഴിച്ചുവയ്ക്കാതിരുന്നാൽ നന്നു. ഈ ദേശങ്ങളിൽ നല്ല ഉത്തരവുണ്ടു. പണവും സ്വാധീനമുണ്ടു. വീശാൻ മാത്രം ആളില്ലെന്നോ വീച്ചുകാർക്കു ഉത്സാഹമില്ലെന്നോ ഒരു കുറവെ ഉള്ളു. മറ്റുള്ള സഭകളിലെ വീച്ചുകാരുടെ ഉത്സാഹം കണ്ടിട്ടെങ്കിലും നമ്മുടെ വലക്കാർക്കു താല്പര്യം ജനിക്കാതിരിക്കുന്നതു എന്തെന്നു അറിയുന്നില്ല. അവർ പണത്തിനുവേണ്ടി ചെയ്കയാണെന്നു ഇതിനു സമാധാനം പറയുമായിരിക്കാം. അങ്ങനെതന്നെ ആകട്ടെ. ഈ ദുഷ്ടവിചാരത്തിന്മെൽ ആയിരുന്നാൽ ദോഷഫലം അനുഭവിക്കുന്നതു വീച്ചുകാർമാത്രമാണല്ലൊ. മത്സ്യം നല്ലതല്ലെ. അതുകിട്ടുന്നുമുണ്ടല്ലൊ. മറ്റുള്ളവർ ലോകെച്ഛയിന്മെൽ വേലചെയ്യുന്നു എന്നു വിചാരിക്കുന്നപക്ഷം നാം ആത്മെച്ഛയിന്മെൽ ചെയ്തുകൊണ്ടാൽമതിയാകുമെല്ലൊ.

## പത്രിക വില വിവരം.

| | | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തെക്കു | | ൨ | ൨൪ |
| ഒററപ്രതിക്കു | | ,, | ൪ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തെക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും | ടി | ,, | ൨൯ |

## NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അ… വരക്കേണ്ടതാകുന്നു.

പത്രിക കൈപ്പ… ന്നവർ മുൻ കൂറായി വരി അ… ണ്ടതാകുന്നു പത്രവരി അഞ്ചൽ … വായൊ തപാൽ സ്റ്റാമ്പാ… അയച്ചാലു മതിയാവും.

രൂപാഒന്നുക്കു ഒരുഅ… ിസ് കെൌൻറ വകവച്ചു… രണ്ടതാകുന്നു

വിഷപ്പ… വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിൻെറ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ … നിയിൽ വരുത്തി… ട്ടു. ഗുളിക ഒന്നിനു വില ചക്രം ൧. മാ… ച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

MAR THOMAS PRESS

KOTTAYAM